പുസ്തകം ൩ ലക്കം ൬

൧൲൮൱൯൰ ൧൰൬൫ മിഥുനം.

# മലങ്കര

# ഇടവക പത്രിക

മാസം തോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻെറ കുരിശിങ്കലല്ലാതെ

പുകഴ്ച ചെയ്വാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.

# ലാഭം

☞ ഞങ്ങളുടെ പത്രസഖികളായി പത്തു ആളുകളെ ഏല്പെടുത്തി ശരിയായി പണം അടപ്പിക്കുന്നവരെ ഞങ്ങൾ വരിക്കാരിൽ ഒരാളെപ്പോലെ സ്വീകരിച്ചു വിലകൂടാതെ മാസംതോറും പത്രിക അവർക്കും അയച്ചു കൊടുക്കാവുന്നതാണ്. എന്നു

മാനേജർ.

# തയാർ

[illegible]

പഴമയുടെയും പുതുമയുടെയും വായനകളുടെ കുറിപ്പ് എന്ന പുസ്തകം സുറിയാനിയിൽ അച്ചടിച്ചു തയ്യാറായിരിക്കുന്നു.

വില ചക്രം ൭.

# നോട്ടീസു

താഴെ ചേർത്തിരിക്കുന്ന പരസ്യം പ്രസിദ്ധപ്പെടുത്തുവാൻ നിരണം സുവിശേഷ പരിശീലന സമാജ സിക്രട്ടെറി ഞങ്ങളോടു ആവശ്യപ്പെട്ടിരിക്കുന്നു.

ടി- സഭയിൽനിന്നു താഴെപ്പറയുന്ന പരീക്ഷയിൽ ചേർന്നു ജയിക്കുന്നവരിൽ ൧ മുതൽ ൫ വരെ ആളുകൾക്കു ൨൦ രൂപാ സമ്മാനം കൊടുക്കുവാൻ നിശ്ചയിച്ചിരിക്കുന്നു.

പരീക്ഷ ഈ ആണ്ടു വൃശ്ചികമാസം ൨൨-ാംനു- ശനിയാഴ്ച ൯ മണിമുതൽ നിരണം ഇംഗ്ലീഷുപള്ളിക്കൂടത്തിൽവച്ചു നടത്തപ്പെടും.

നിരണം, തുമ്പമൺ, കൊല്ലം ഈ മെത്രാസന ഇടവകകളിൽ ഉൾപ്പെട്ട ൨൦ വയസ്സിൽ കവിയാത്ത ഏവനും പരീക്ഷയിൽ ചേരാവുന്നതാണു.

## പരീക്ഷാ വിഷയം

ബ. വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാൻ അവർകളാൽ ഉണ്ടാക്കപ്പെട്ട മതസംഗതി പുസ്തകം.

പരീക്ഷയിൽ ചേരുവാൻ ആഗ്രഹിക്കുന്നവർ അപേക്ഷാ പത്രം വൃശ്ചികം ൧-ാം൹-ക്കു സിക്രട്ടരി പി. കൊച്ചുമ്മൻ അവർകൾക്കു കിട്ടത്തക്കവണ്ണം അയച്ചുകൊടുക്കണം.

ധനു ൧൦-ാംനു- നിരണത്തു പള്ളിയിൽ നടത്തപ്പെടുന്ന പെരുനാൾ ദിവസം സമ്മാനം കൊടുക്കപ്പെടും.

## സമ്മാനവിവരം

| | | | | | |
|---|---|---|---|---|---|
| ൧-ാമനു | രൂപാ | ൮ | ൪-ാമനു | രൂപാ | ൨ |
| ൨-ാമനു | ,, | ൫ | ൫-ാമനു | ,, | ൧ |
| ൩-ാമനു | ,, | ൩ | | | |

---

സമ്മാനവിവരപ്പട്ടികയിൽ ഒരു രൂപാ കുറവു കാണുന്നു. ആ വിശേഷം സിക്രട്ടെറി അടുത്ത പത്രികയിൽ തിരുത്തിക്കുമെന്നു വിശ്വസിക്കുന്നു.

# മലങ്കര ഇടവക പത്രിക

[ പുസ്തകം ൭ ] ൧൦൯൭ (ചിങ്ങം) [ ലക്കം ൧ ]


## വന്ദനം.

കന്യാവിനുള്ള വയറാരുരുവായ ദേശം
കന്നാലി തൻ തൊഴുവമാരു പിറന്ന ഭൂമി
കണ്ണേല്പയന്ന കരിശേറി മരിച്ചതംരാ
ണിന്നായവൻ കരുണയോടു വരം തരേണം

പി. കെ. കൊച്ചിപ്പൻ തരകൻ.

---

പാപ്പായുടെ

## സർവ്വാധിപത്യം

(൨)

ഇനി നോക്കേണ്ടതു പൂർവ്വകാലങ്ങളിൽ അതായതു സഭകൾ യോജിച്ചിരുന്ന കാലങ്ങളിൽ സഭാപിതാക്കൾ പാപ്പായുടെ ആജ്ഞയിൽ ഇരിക്കയും പാപ്പായെ മേലദ്ധ്യക്ഷനായി കൈക്കൊള്ളുകയും ചെയ്തിരുന്നുവൊ എന്നാണ. ഞങ്ങൾ തെളിയിക്കാൻ പോകുന്നതു നേരെ വിപരീതമായിട്ടാണ. ദൃഷ്ടാന്തങ്ങൾ—

൧. ആദ്യംതന്നെ പൊലികാർപ്പ് എന്ന പരിശുദ്ധന്റെ ചരിത്രം നോക്കുക. ഇദ്ദേഹം വെളിപാടു പുസ്തകത്തിൽ സ്മർന്നാസഭയുടെ ദൂതൻ എന്നു എഴുതിയിരിക്കുന്ന ആളും രക്തസാക്ഷിയായി മരിച്ചവനും പരിശുദ്ധന്മാരിൽ ഒരുവനായി എല്ലാ സഭകളാലും അംഗീകരിക്കപ്പെട്ടവനും യോഹന്നാൻ ശ്ലീഹായുടെ ശിഷ്യനുമായിരുന്നു. ഉയിർപ്പു പെരുനാൾ ഘോഷിക്കേണ്ട തീയതിയെക്കുറിച്ചു പൂർവ്വപശ്ചിമസഭകൾ തമ്മിൽ ഒരിക്കൽ വലിയ തർക്കമുണ്ടായി. കർത്താവിന്റെ കഷ്ടാനുഭവതീയതിയാണ ആഴ്ചയല്ല കണക്കാക്കേണ്ടതെന്നു കിഴക്കരും ആഴ്ച നോക്കി ആചരിക്കണമെന്നു പടിഞ്ഞാറരും വാദിച്ചു. ഈ വാദത്തിൽ പൊലികാർപ്പു കിഴക്കരുടെ കക്ഷിയിൽ ആയിരുന്നു. റോമ്മാ മേല്പട്ടക്കാരനായിരുന്ന അനിസീത്തൂസിന്റെ കാലത്തു ഇദ്ദേഹം റോമ്മായിൽ ചെന്നിരുന്നപ്പോൾ പാപ്പായുമായി വലിയ തർക്കമുണ്ടായി. പാപ്പാ വളരെ സി

ധ്യാനിച്ചിട്ടും പൊലികാപ്പുസു മരണത്തോളം കല്പനയെ അനുസരിച്ചില്ല. (എവുസെബിയൂസിൻെറ സഭാചരിത്രം വായിക്ക) പാപ്പാ പത്രോസിൻെറ പിൻഗാമിയും സവ്വസഭകളുടെയും സവ്വാധിപതിയും മതസംബന്ധമായ നടപടികളെ ചട്ടംകെട്ടുവാൻ അധികൃതനും ആണെന്നു പൊലികാപ്പുസ വിശ്വസിച്ചിരുന്നെങ്കിൽ അദ്ദേഹത്തിൻെറ ഈ കല്പനയെ നിഷേധിക്കുമൊ. നിഷേധിച്ച സ്ഥിതിക്കു പൊലികാപ്പുസ ഇടത്തുട്ടിലും നാശത്തിലും അകപ്പെട്ടു എന്നു വരുന്നില്ലയൊ. പാപ്പാ സവ്വാധിപതിയായിരുന്നാൽ പൊലികാപ്പു ഇടത്തൂട്ടുകാരൻ. പൊലികാപ്പു ഇടത്തുട്ടുകാരനു അല്ലങ്കിൽ പാപ്പാ റോമ്മാ ഇടവകക്കുമാത്രം അധികൃതൻ. ഇതു ൧൫൭-ാമാണ്ടിൽ ഉണ്ടായ സംഭവമാണെന്നു വായനക്കാർ ഓൎത്തിരിക്കണം.

൨. ഉയിൎപ്പു പെരുനാളിൻെറ ആചാര ഭേദം സംബന്ധിച്ച തന്നെ പാശ്ചിമ നടപടി പൂൎവ്വദേശങ്ങളിൽ നടപ്പാക്കുന്നതിനു വിക്തർ എന്ന പാപ്പാ ഒരു വലിയ ശ്രമം വീണ്ടും ചെയ്തു. ആസിയായിലുള്ള പ്രധാന ബിഷോപ്പന്മാരെ ഇതിലെക്കു പ്രേരിക്കയും ഇവർ റോമ്മാനടപടി കൈക്കൊള്ളാത്ത പക്ഷം മഹറോൻ ഉണ്ടാകുമെന്നു ഒരു വമ്പു കൊട്ടി ഘോഷിക്കയും ചെയ്തു. എന്നിട്ടുണ്ടായ കഥയാണ കേൾക്കെണ്ടതു. എഫെസൂസിലെ മെത്രാനായിരുന്ന പൊലിക്രാത്തിസും ശേഷം പ്രധാന മെത്രാന്മാരും ൧൯൦-ൽ സംഘംകൂടി പാപ്പായുടെ കല്പനയെ നിഷേധിച്ചു. ഈ പേപ്പിടികൊണ്ടു ഇളകുകയില്ലന്നു തീൎച്ചയായി അവർ മറുപടി അറിയിച്ചു. (എവുസെബിയൂസ ചരിത്രം)

ഉയിൎപ്പു പെരുനാളിനെ ഞായറാഴ്ച ആചരിക്കുന്നതിൽ പക്ഷക്കാരായിരുന്ന യൂറൊപ്പിലെ മെത്രാന്മാരും, പ്രത്യേകിച്ചു ഇറാനിയൂസും ഈ കാൎയ്യത്തിൽ പാപ്പായെ കഠിനമായി ശാസിക്കയാണ ചെയ്തതെന്നു എവുസെബിയൂസ എഴുതിയിരിക്കുന്നു. കടശി നിഖ്യാ സൂന്നഹദൊസിനാൽ വ്യവസ്ഥപ്പെടുത്തിയതു വരെ റോമ്മാ പാപ്പാമാരുടെ ഈ നിൎബ്ബന്ധം കിഴക്കിന്നടുത്ത മെല്പട്ടക്കാരിൽ ആരും സമ്മതിച്ചില്ല.

൩. ആഫ്രിക്കായിൽ കാൎത്തെജിലെ മേല്പട്ടക്കാരനായിരുന്ന ശുദ്ധ കുപ്രിയാനൊസ ഒരു പരിശുദ്ധനായി എണ്ണപ്പെട്ട ആൾ ആണെന്നു റൊമ്മാസഭയും സമ്മതിക്കുന്നുണ്ടല്ലൊ. ഇടത്തുട്ടുകാരെ വീണ്ടും ജ്ഞാനസ്നാനപ്പെടുത്തണമെന്നും വേണ്ടായെന്നും ഉണ്ടായ ഒരു അഭിപ്രായഭേദത്തിൽ സ്തെപ്പാനൊസ പാപ്പാ ചെയ്ത തീരുമാനത്തെ കുപ്രിയാനോസും ആഫ്രിക്കായിലെ വൃദ്ധ മെത്രാന്മാരും കടുകിട സമ്മതിച്ചില്ല. ഇവർ പാപ്പാക്കു അയച്ച മറുപടിയിൽ "മെത്രാന്മാരുടെ മെത്രാൻ എന്നു പറയപ്പെടാവുന്നതൊ അല്ലെങ്കിൽ ഭയപ്പെടുത്തിയിട്ടു മറ്റുള്ളവരെ കീഴ്പെടുത്തുവാൻ അധികാരമുള്ളതൊ ആയിട്ടു സഭയിൽ ആരും ഇല്ല" എന്നു എഴുതി അയച്ചു. (കുപ്രിയാനൊസ ലെഖനങ്ങൾ) ഇതു സംഭവിച്ചതു നിഖ്യാസൂന്നഹദൊസിനുമുമ്പു ക്രി. വ. ൨൫൬-ൽ ആയിരുന്നു.

റൊമ്മാസഭാ ചരിത്രകാരനായ വാന്‌സ്കൂറാറി ഇതെസംബന്ധിച്ച പറയുന്നതെന്തെന്നാൽ: "സ്തെപ്പാനൊസ പാപ്പാ ഈ എഴുത്തു കിട്ടി

യപ്പോൾ ഏററവും ക്രുദ്ധിച്ചു മുമ്പിലത്തെക്കാൾ കഠിനമായ മറുപടി അയക്കയും മഹറൊൻ ചൊല്ലുമെന്നു ഭയപ്പെടുത്തുകയും ചെയ്തു. ശുദ്ധ കുപ്രിയാനൊസ ആഫ്രിക്കായിലെയും നുമിദിയായിലെയും മൌറിത്താനിയായിലെയും ബിഷൊപ്പന്മാരായ ൮൭ പെരെ കാർത്തെജിൽ സൂനഹദൊസു കൂട്ടി അവരുടെ മുൻവിധിയെ വീണ്ടും സ്ഥിരീകരിച്ചു". (വാൻസ്കൊററി ചരിത്രം ൧- ൧൧൨)

൨. കെസറിയാ ബിഷൊപ്പായിരുന്ന ശുദ്ധ ഫെർമില്യാൻ ഈ കാൎയ്യത്തിൽ കുപ്രിയാനൊസിന്റെ അഭിപ്രായത്തിൽ ചെരുകയും സ്തെപ്പാനൊസ പാപ്പായുടെ പ്രവൃത്തിയെ കുററംവിധിക്കയുംചെയ്തു. കെസറിയാ ബിഷൊപ്പ കുപ്രിയാനൊസിനു അയച്ച എഴുത്തിൽ "സ്തെപ്പാനൊസിന്റെ പ്രത്യക്ഷമായ ഭൊഷത്വത്തെ ഞാൻ അശെഷം വെറുക്കുന്നു എന്നും അയാൾ എപ്പിസ്കൊപ്പാ സ്ഥാനത്തിൽ തനിക്കുള്ള നിലയെ പ്രശംസയായി ഉയർത്തുന്നു എന്നും" പ്രസ്താവിച്ചു. പാപ്പായെ കുറിച്ചു ഈ മെല്പട്ടക്കാരൻ പിന്നെയും എഴുതിയതു എന്തെന്നാൽ: "നീ സകല വെദവിരൊധികളെയുംകാൾ വഷളനാകുന്നു. ഭൂലൊകത്തിലെ സഭകളിൽ നീ മുഖാന്തിരം എത്രകലഹങ്ങളും വിവാദങ്ങളും ഉണ്ടാക്കിയിരിക്കുന്നു. നിന്റെമെൽതന്നെ എന്തുമാത്രംപാപം നീ ശെഖരിച്ചുവച്ചു. ഇത്ര വളരെ ആട്ടുംകൂട്ടത്തെ നീതന്നെ ഛെദിച്ചപ്പൊൾ നീനിന്നെത്തന്നെ ഛെദിച്ചുകളഞ്ഞിരിക്കുന്നു. നിന്നെതന്നെ നീവഞ്ചിക്കരുതു. വൈദിക ഐക്യതയുടെ സംസൎഗ്ഗത്തിൽനിന്നു തന്നത്താൻഭിന്നിച്ചവൻ സാക്ഷാൽ ഇടത്തുട്ടുകാരൻ ആകുന്നു. എല്ലാവരെയും മഹറൊൻ ചൊല്ലാമെന്നു നീ ഭാവിക്കുന്നു. എന്നാൽ എല്ലാവരിൽ നിന്നും നീ മഹറൊൻ ചൊല്ലപ്പെട്ടവനായിരിക്കുന്നു". (ഫെർമില്യാന്റെ ലെഖനം ൭൫)

മെൽ പകൎത്തിയ ചരിത്രങ്ങളിൽ നിന്നും എഴുത്തുകളിൽ നിന്നും എന്തെല്ലാം വെളിവാകുന്നു എന്നു ആലൊചിപ്പീൻ. പാപ്പായുടെ വന്ദ്യ പദത്തിൽ കിഴക്കിന്നുള്ള മെത്രാന്മാർ ൨-ാം ശതാബ്ദത്തിൽ വകവെച്ചിരുന്നില്ല പാപ്പായ്ക്കു അവരുടെ മെൽ അധികാരമുണ്ടെന്നു അവർ സമ്മതിച്ചുമില്ല. പരിശുദ്ധ കുപ്രിയാനൊസും ആഫ്രിക്കായിലെമെത്രാന്മാരും പാപ്പായെ തങ്ങളെപ്പൊലെയുള്ള ഒരു മെത്രാൻ എന്നു മാത്രമെ വകവച്ചിരുന്നൊള്ളു. ൩-ാം നൂററാണ്ടിൽ മെത്രാന്മാരെല്ലാം സമന്മാരായിരുന്നു. മെത്രാന്മാരെ മഹറൊൻ ചൊല്ലുവാൻ പാപ്പാ ഭാവിച്ചപ്പൊൾ പാപ്പായെ മഹറൊൻ ചൊല്ലുവാൻ മെത്രാന്മാൎക്കു അധികാരമുണ്ടെന്നു അനെക മെത്രാന്മാർ ആ കാലത്തു വിശ്വസിച്ചിരുന്നു. അതെ, ൩൨൫-ൽ നിഖ്യാ സൂനഹദൊസിനാൽ ക്രിസ്ത്യാനിരാജ്യങ്ങളെ നാലായി ഭാഗിച്ചു നാലു പ്രധാന പാത്രിയക്കീസന്മാരെയും സിംഹാസനങ്ങളെയും സമാധികാരത്തിൽ സ്ഥാപിച്ചതുവരെ എല്ലാമെത്രാന്മാരും സമന്മാരും തുല്യാധികാരികളും ആയിരുന്നു. പത്രൊസ ഒരുവെള റൊമായിൽ താമസിക്കയും മരിക്കയും ചെയ്തിരുന്നാലും അതുകൊണ്ടു അവിടത്തെ ബിഷൊപ്പിനു വിശെഷഅധികാരം ഒന്നും ഉണ്ടായിരുന്നതാ

യി ൨-ം ൩-ം നൂററാണ്ടുകളിൽ ക്രിസ്ത്യാനിസഭാപിതാക്കന്മാർ വിചാരിച്ചിരുന്നില്ല. പാപ്പാമാരൊടു എതൃക്കയും അവരുടെ ഉപദേശങ്ങളെ നിഷേധിക്കയും അവരുടെ അധികാരത്തെ നിരാകരിക്കയുംചെയ്തു കുപ്രിയാനൊസു ഫെർമല്യൻ മുതലായവരെല്പട്ടകാരെ പരിശുദ്ധന്മാരുടെ ശേഖരത്തിൽ റോമ്മാസഭ അംഗീകരിച്ചിരിക്കുന്നു. "തിരുസഭയുടെ തലവന്റെ ചൊല്ലുവിളി കേട്ടില്ലെങ്കിൽ രക്ഷയില്ല" എന്നു പറയുന്നറൊമ്മാക്കാരാ, കുപ്രിയാനൊസു മുതൽ പെരെ നിങ്ങൾ എങ്ങനെ പരിശുദ്ധന്മാരായി കൈക്കൊള്ളുന്നു. അവർ ഇപ്പൊൾ നരകത്തിലൊ ബെസ്സുക്കാനായിലൊ മോക്ഷത്തിലൊ ഇരിക്കുന്നതു. അവർ തിരുസഭയുടെ തലവനെ നിഷേധിച്ചിട്ടും പരിശുദ്ധന്മാരായി എങ്കിൽ പാപ്പായുടെ മെല്കോയ്മയെക്കുറിച്ചു നിങ്ങൾ പറയുന്ന ഉപദേശം പിശാചിന്റെ ഉപദെശം അല്ലയൊ. യാക്കൊബായക്കാരിലും മററും ക്രിസ്തുവിനെ സത്യമായി വിശ്വസിച്ചു പ്രിയപ്പെടുന്നവക്കു കുപ്രിയാനൊസിനൊടു കൂടെ പാപ്പായുടെ സഹായവും താക്കൊലും കൂടാതെ മോക്ഷത്തിൽ ചെല്ലുവാൻ പാടില്ലെന്നു നിനക്കു എങ്ങനെ പറയാം.

൫. റൊമ്മാ സഭയാൽ പുണ്യവാളന്മാരായി എണ്ണപ്പെട്ടിരിക്കുന്ന ശുദ്ധ ആഗസ്തീനൊസ, ശുദ്ധ ഓരെലിയാൻ മുതലായി ൨൦൦ മെത്രാന്മാർ ൪൧൮-ൽ കാർതെജിൽ സൂനാദൊസു കൂടി ഇവർ മഹറൊൻ ചൊല്ലിയ രണ്ടു എടത്തുട്ടുകാരുടെ മഹറൊൻ സൊസീനൊസു പാപ്പാ മോചിച്ചതിനെക്കുറിച്ചു പാപ്പായുടെ പ്രവൃത്തി അധികാരം കവിഞ്ഞതാണെന്നു തീൎച്ചപ്പെടുത്തി. ൯൦ പിതാക്കന്മാർ കാലസഹീനൊസു പാപ്പായു എഴുതിയ ഒരു എഴുത്തിൽ ആപ്രിക്കാസഭയിൽനിന്നു പട്ടക്കാരുടെ ആവലാധി വാങ്ങിച്ചുംകൊണ്ടു സഭാഭരണത്തിൽ പാപ്പാ പ്രവേശിക്കുന്നതു ആഫ്രിക്കാസഭയ്ക്കുള്ളതും നിഖ്യാസൂനാദോസിനാൽ ആദരിക്കപ്പെട്ടതുമായ അവകാശങ്ങളെ നിരാകരിക്കയാണെന്നും ഒരു ഇടവകയുടെ മെത്രാൻ ചെയ്യുന്ന പ്രവൃത്തി മെൽഅപ്പീൽ മെത്രാപ്പൊലിത്തായും അവരുടെ തീൎച്ചമെൽ സങ്കടമുള്ളവർ സഥലത്തെ സൂനാദൊസിലൊ ആകമാനത്തിന്നടുത്ത സൂനാദൊസിലൊമാത്രം അപ്പീൽചെയ്യേണ്ടതാണെന്നും പ്രസ്താവിച്ചിരിക്കുന്നു. (ആപ്രിക്കാ സൂനാദൊസുകളുടെ ആക്ട.)

൬. റോമ്മാ സഭയുടെ ഒരു വലിയ വേദശാസ്ത്ര പണ്ഡിതനായ സെന്റ ഹിലാരി എന്നാൽ ലേയൊൻ പാപ്പായുടെയും കുസ്തന്തീനൊപുരിയിലെ പാത്രിയക്കീസായിരുന്ന സെന്റ ഇഗ്നാത്യോസ് എന്നദേഹം ൨-ാം യൊഹന്നാൻ പാപ്പായുടെയും വിധികളെ എതൃത്തുനിന്നു. ഇങ്ങനെ പുണ്യവാളന്മാരും വേദശാസ്ത്രികളും രാജാക്കന്മാരും മെത്രാന്മാരും പാത്രിയക്കീസന്മാരും പാപ്പാമാരുടെ ഉപദെശങ്ങളെയും കല്പനകളെയും മേലദ്ധ്യക്ഷതയെയും നിഷേധിച്ച തെളിവുകൾ പറകയെന്നു വച്ചാൽ ഒരുപുസ്തകം നിറയ്ക്കാം. അവരിൽ പൊലികാപ്പു, കുപ്രിയാനൊസ, ഫർമില്യാൻ, ആഗസ്തീനൊസ, ഹില്ലാറി, ഇഗ്നാത്യോസ മുതലായവർ കീൎത്തിപെട്ട സഭാ പിതാക്കളും ബെസ്സുക്കാനായിൽ വിനാഴിക നേരവും താമസിക്കാതെ മോക്ഷത്തിൽ നേരെ

പ്രവെശിച്ച പുണ്യവാളന്മാരും ആയിരുന്നു എന്നു റോമ്മാസഭ സമ്മതിക്കുന്നു. പാപ്പാമാർ മോക്ഷം പൂട്ടി താക്കോൽ പോക്കറ്റിൽ സൂക്ഷിച്ചുവച്ചിട്ടും ഇവർ മോക്ഷത്തിൽ പ്രവെശിച്ചു എന്നും റോമ്മാസഭ സമ്മതിക്കുന്നു. ഇവർ പാപ്പാമാരെ എതൃത്തു നിന്നവരാണെന്നു റോമ്മാസഭസമ്മതിക്കുന്ന എവുസെബിയൂസിന്റെ ചരിത്രവും റോമ്മാപാഠകശാലകളിൽ അംഗീകരിക്കപ്പെട്ടിരിക്കുന്ന വാന്റെസ്റ്റാറിയുടെ സഭാ ചരിത്രവും തെളിയിക്കുന്നു. ഇത്ര പ്രത്യക്ഷമായ തെളിവുകൾ ഇരിക്കെ സർവ്വ സഭകളിന്മേലും മേലദ്ധ്യക്ഷത പത്രൊസിൽനിന്നു പാപ്പായിക്കു കിട്ടിയെന്നും പാപ്പായെ വഴങ്ങാതെ രക്ഷയില്ലന്നും ഇതു ഒരു ഉപദേശമായി വിശ്വസിക്കണമെന്നും റോമ്മാ സഭ പറയുന്ന വാക്കിനു എന്തു വിലയുണ്ടെന്നു ഞങ്ങളുടെ റോമ്മാ സഹോദരന്മാർ ആലോചിക്കട്ടെ.

തുടരും.

## അയിരൂർ പള്ളി

മലയാളത്തു മാർ തോമ്മാശ്ലീഹായാൽ സ്ഥാപിക്കപ്പെട്ട ഏഴു പള്ളികൾ മുതൽ ഇന്നുവരെ ഉണ്ടായിട്ടുള്ള ഏറിയൊരു ദേവാലയങ്ങളിൽ ഒന്നെങ്കിലും അയിരൂർപള്ളിയോടു തുല്യമായിപറയാനില്ല. തിരുവിതാംകോട്ട തിരുവല്ലാ താലൂക്കിന്റെ കിഴക്കെ അതൃത്തിയായ അയിരൂർ പ്രവൃത്തിയിൽ പ്രസിദ്ധമായ പമ്പാനദി തെക്കുവടക്കായി പ്രവഹിക്കുന്ന ഒരു ദിക്കിൽ കിഴക്കെതീരത്തു ഏറ്റവും മനോഹരമായ ഒരു സ്ഥാനത്താണ കൊല്ലം ൧൦൧൯-ാമാണ്ട വൃശ്ചികമാസം ൧൧-ാം നു- മാർ ബഹനാൻ സഹദായുടെ നാമത്തിൽ ഈ പള്ളി സ്ഥാപിക്കപ്പെട്ടതു. അല്പ കാലത്തിനകം പണിക്കുറവു തീർന്നു ഉപയോഗിച്ചുതുടങ്ങിയ ഈ ദേവാലയത്തെ ൧൦൩൨-ാമാണ്ട ഊർശ്ലേമിന്റെ മാർ ഗ്രീഗോറിയോസ് അബ്ദൽനൂർബാവാ തന്റെ സഞ്ചാരത്തിൽ കണ്ടിട്ടു ഇതു "ഒരു ചെറിയ ഓർശലേം" ആണെന്നു അരുളിച്ചെയ്യുതായി കേട്ടിട്ടുണ്ട്. ഓർശലേം ദേവാലയം കണ്ടുംകൊണ്ട നമ്മുടെ കർത്താവു "കല്ലിന്മേൽ കല്ലു ശേഷിപ്പിക്കപ്പെടുകയില്ല" എന്നു കല്പിച്ചിട്ടുള്ള അവസ്ഥ ഇക്കാലത്തു സാക്ഷാൽ ഓർശലേമിലും യഥാർത്ഥമായി കാണാൻ ഇല്ലായിരിക്കാവുന്നതാണ്. എങ്കിലും അതിൽ അധികമായ അവസ്ഥ ഇന്ന് ഈ പുതിയ ഊർശലേമിൽ വന്നാൽ ആർക്കും കാണാവുന്നതാണ്. അയിരൂർ പള്ളിക്കു ഉപയോഗിച്ചിട്ടുണ്ടായിരുന്ന അനേകായിരം കല്ലുകളിൽ ഒന്നെങ്കിലും ഇപ്പോൾ ഇവിടെ കല്ലിന്മേൽ എന്നു പോയിട്ടു മണ്ണിന്മേലും ശേഷിപ്പിക്കപ്പെട്ടിട്ടില്ല. റോമാസേനാപതിക്കു പട്ടണം മുഴുവൻ നശിപ്പിച്ചാലും ദേവാലയത്തെ രക്ഷിക്കണം എന്നായിരുന്നുവല്ലൊ ആഗ്രഹം ഉണ്ടായിരുന്നതായി പറയപ്പെടുന്നതു. മനസ്സറിയാതെ ആ മനോഹര സ്ഥാപനം അഗ്നികാഹാരമായി പോയതിന്റെ ശേഷം കല്ലിന്റെകീഴിൽ വല്ല വെള്ളുകല്ലു ഉണ്ടായിരിക്കും എന്നു വിചാരിച്ച് ആലയത്തെക്കുറിച്ചാകട്ടെ അതിൽ വസിക്കുന്ന ദൈവത്തെ

ക്കുറിച്ചാകട്ടെ യാതൊരറിവും ഭക്തിയുമില്ലാത്ത റോമാഭടന്മാർ ഉഴുതു നോക്കി എങ്കിലും അതിൽ ഒരു കല്ലുപോലും അവർ കൊണ്ടുപോയില്ല. ഈ ചെറിയ ഊർശലേം അതിന്റെ സ്ഥാപകന്മാരുടെ സന്തതികൾ തന്നെ തമ്മിൽ പിണങ്ങി മനഃപൂർവ്വമായി ഉപേക്ഷയിനു ഇട്ടകയാൽ അഗ്നികല്ല ൧൦൯൯-ാമാണ്ടു ഉണ്ടായ വലിയവെള്ളത്തിനാഹാരമായി വീണു തകർന്നുപോകയും അന്നുമുതൽ ആ സന്തതികൾ തന്നെ തങ്ങളുടെ പിതാക്കന്മാർ ദൈവത്തിന്റെ ആവാസത്തിനായി ശേഖരിച്ചിട്ടുള്ള ശുദ്ധീകരിക്കപ്പെട്ട കല്ലുകളും മരങ്ങളും ഓരോന്നോരോന്നായി തങ്ങളുടെ സ്വന്ത വാസസ്ഥലങ്ങളിലോട്ടു കടത്തിക്കൊണ്ടുപോയി അടുക്കളപ്പുര മുതലായവയ്ക്കു അപഹരിച്ചു ഉപയോഗപ്പെടുത്തിയും മറ്റും ഇപ്പോൾ ഒരു ശേഷിപ്പുമില്ലാതെ ആക്കിത്തീർത്തിരിക്കുകയാണ്. ലോകത്തിൽ മറ്റൊരു പള്ളിക്കെങ്കിലും ഉണ്ടായിട്ടുണ്ടോ എന്നു ഇനിക്കു വളരെ സംശയമുള്ള ഈ അവസ്ഥ ഈ പള്ളിക്കുതന്നെ വന്നുകൂടിയതിനെക്കുറിച്ചു ഇനിക്കും എന്നെപ്പോലെ ഇതിനാലുള്ള ദോഷത്തിനു അംശികളല്ലായ അനേകർക്കും കൂടക്കൂടെ ഇതു ദൃഷ്ടിഗോചരമായി തീരുന്നതുകൊണ്ടുതന്നെ ഉണ്ടായിക്കൊണ്ടിരിക്കുന്ന അടക്കിക്കൂടാത്ത അന്തസ്താപം ഇടവകപ്പത്രികയുടെ വായനക്കാരായ അനേകം മഹാന്മാരെ കൂടി അറിയിച്ചാൽ അത്രയ്ക്കു ആശ്വാസവും ഈ അവസ്ഥയെ ഒന്നു ഭേദപ്പെട്ടു കാണ്മാൻ വല്ലകാലത്തും വല്ലസംഗതിയും ഉണ്ടായെക്കുമെന്നും ആഗ്രഹിക്കാൻ തുടങ്ങീട്ടു കുറെ ദിവസമായതാണ്. ഇപ്പോഴത്തെ അവസ്ഥ പറയുമ്പോൾ അതു വന്നുകൂടുവാനുള്ള സംഗതികൾ കൂടി അറിയാൻ വായനക്കാർക്കു സ്വാഭാവികമായി ആഗ്രഹം ജനിക്കാവുന്നതാകയാൽ ചുരുക്കത്തിൽ അതും ഇവിടെ വിവരിച്ചുകൊള്ളുന്നു.

ഇപ്പോൾ പത്തായിരം ക്രിസ്ത്യാനി ഭവനങ്ങൾവരെ ഉള്ള ഈ അയിരൂർ ഒരുകാലത്തു ഈ നാമധേയമെ ഇല്ലായിരുന്നു എന്നാണ കേട്ടിട്ടുള്ളതു. ക്രമേണ അങ്ങുമിങ്ങുംനിന്നു വന്നുപാർത്തവരും അവരിൽനിന്നു വർദ്ധിച്ചവരുമായി പത്തുമുപ്പതു ഭവനങ്ങളോളം ആയ കാലം മുതൽ അയിരൂരെ ക്രിസ്ത്യാനികൾ മൂന്നു നാലു നാഴികയിൽ അധികം അകലത്തല്ലാത്ത കോഴഞ്ചേരിപ്പള്ളിയിലാണത്രെ തങ്ങളുടെ ആരാധന നടത്തിവന്നതു. ഇങ്ങനെ നടന്നുവന്നകാലത്തു ആ പള്ളിയുടെ സമീപവാസികളായ ഒരുതരം ഊരാളന്മാർക്കു സ്വാതന്ത്ര്യസിദ്ധമായ അധികാരം അല്പം ദൂരസ്ഥന്മാരായ അയിരൂർക്കാർക്കു സഹിച്ചുകൂടാതെ തോന്നുകയാൽ ഇപ്പോഴും എല്ലാ ദിക്കിലും പതിവുള്ളതുപോലെ തങ്ങൾക്കും സ്വന്തമായി ഒരു പള്ളി വെച്ചാൽ ദൈവത്തിന്റെ സാന്നിദ്ധ്യം അതിലും ഉണ്ടാകാതെയിരിക്കയില്ലെന്നു നിശ്ചയിച്ചു തങ്ങളുടെ സ്വയാധികാരം നടത്തുവാൻ ഇവരും ഒരു പള്ളിവെച്ചു. മേത്ത പറഞ്ഞതുപോലെ കൊല്ലം ൧൦൧൯-ാമാണ്ടു അന്നു മലങ്കര വാണിരുന്ന ചേപ്പാട്ടു മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അവർകളുടെ ആജ്ഞപ്രകാരം വഴക്കൊഴിക്കാനായി പ്രതിഷ്ഠിക്കപ്പെട്ട ഈ പുതിയ പള്ളിയിലും അധിക കാലതാമസംകൂടാതെ ഓരോ അന്തഃഛിദ്രങ്ങൾ ആരംഭിച്ചു, സ്വാ

ത്ഥ ബുദ്ധികളായ ആളുകൾക്കു ഓരൊ സ്വകാൎയ്യം പ്രമാണിച്ചുള്ള അന്യൊന്യമത്സരത്തെ പരസ്യം ആയ പള്ളിയിൽ പ്രയൊഗിക്കുക ഇക്കാലത്തും ൟ നാട്ടിലെ ക്രിസ്ത്യാനികളുടെ ഇടയിൽ നടപ്പാണല്ലൊ. നായ് കടലിൽ ചെന്നാലും നക്കിയല്ലാതെ കുടിക്കുമൊ? എന്നെ കുത്തിയ കാള അച്ഛനെയും കുത്താതിരിക്കുമൊ? പുതിയപള്ളിയിൽ മത്സരത്തിനു പുതിയ കാലമാകയാൽ ആളുകളിൽ പരിഷ്കാരം വൎദ്ധിച്ചിരുന്നതുകൊണ്ടു അപ്പം വിളമ്പിയതു ഒത്തില്ലെന്നും അരിയളന്നതു മതിയായില്ലെന്നുമുള്ള അന്തസ്സാരമില്ലാത്ത സംഗതികൾ വിട്ടു കുരിശു വരക്കുന്നതു ശരിയല്ലെന്നും കുൎബാന ചൊല്ലേണ്ടതു ഇങ്ങനെ അല്ലെന്നും മറ്റുമുള്ള സാരസംഗതികളാണു ഉപയൊഗപ്പെടുത്തിത്തുടങ്ങിയതു. അധികകാലതാമസംകൂടാതെ അയിരൂർ പള്ളിയിൽ പ്രാചീനം എന്നും നവീനം എന്നും പേരുപറയാവുന്ന രണ്ടു കക്ഷികൾ ഒരുവിധം നല്ലവണ്ണം തിരിഞ്ഞു അവരുടെ നാട്യപ്രകാരം അത്യന്തം ഗൌരവാവഹങ്ങൾ ആയിരുന്ന ഓരൊ നിസ്സാര കാൎയ്യങ്ങൾ പിടിച്ചുംകൊണ്ടു അന്യൊന്യമത്സരത്തെ അനേക വിധത്തിൽ അരങ്ങേറ്റം കഴിച്ചതെല്ലാം ഇവിടെ വിവരിക്കാൻ പ്രയാസം. വായനക്കാൎക്കു ക്ഷമ മതിയാകുമൊ എന്നു സംശയവുമുണ്ടു. അതുകൊണ്ടു ഒട്ടു ഒടുവിലത്തേതും ഓൎത്തിരിക്കാത്തവണ്ണമുള്ള പ്രാബല്യത്തിൽ വന്നുകൂടിയതുമായ ഒരരങ്ങുമാത്രം അല്പം വിസ്തരിക്കാം.

അയിരൂർ പള്ളിക്കു ഇടവകക്കാരനായി ആദ്യം ഉണ്ടായ കത്തനാർ ഇവിടുത്തുകാരുടെ കാലക്കേടിനു മാരാമണ്ണു വലിയ മാർ അത്താനാസ്യോസിന്റെ സഹൊദരിയെ ആണു കല്യാണംകഴിച്ചതു. മലങ്കര സുറിയാനിസഭയ്ക്കു അന്ത്യോഖ്യാസിംഹാസനവുമായിട്ടുള്ള സംബന്ധം പിരിച്ചു ഈ സഭയെ തന്റെ തോന്നിയവാസത്തിനു സ്വാതന്ത്ര്യംആക്കുക എന്നുള്ളതു തന്റെ ജന്മോദ്ദേശ്യമായിവെച്ചിരുന്ന ഇദ്ദേഹം ചിറ്റപ്പനും ഗുരുവുമായ അബ്രാഹംമല്പാൻ സായ്പന്മാരൊടു കണ്ടുപഠിച്ചു ഉപദേശിച്ചിരുന്ന ഒരു കൂട്ടം പുതിയ നടപടികൾ നടത്തുവാൻ മറ്റു പള്ളികളിൽ ചെയ്യു പ്രയാസം ഒന്നും ഇവിടെ വേണ്ടിവന്നില്ല. അയിരൂർപള്ളിയിൽ ആദ്യം കൎമ്മാധികാരി ആയിരുന്ന അളിയനു അളിയന്റെതെന്നും അനന്തരവനായിവന്ന മകനു അമ്മാച്ചന്റെതെന്നുമുള്ള വാത്സല്യം അതികലശൽ ആയിരുന്നു. ഇങ്ങനെ രക്തംവഴി വന്നതായിരുന്നിട്ടും ൟ പുതിയ ഉപദേശങ്ങളെ (ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ടതായ പഴയതിന്റെ നിലനില്പിനായിത്തന്നെ) വെറുക്കുന്ന ഒരു കക്ഷി ൟ അഹരോന്റെ വംശത്തിൽതന്നെ ഇവിടെയും ഉണ്ടായി. തങ്ങൾക്കു വിടാൻ മനസ്സില്ലാത്ത സത്യവിശ്വാസത്തെ നിലനിറുത്താനായി പട്ടക്കാരെ നിയമിച്ചുകിട്ടുവാൻ അമ്മാച്ചന്റെ അടുക്കൽ നിവൃത്തിയില്ലാതെ വരികയാൽ പ്രാചീന കക്ഷികൾ അന്നു ഇവിടെ ഉണ്ടായിരുന്ന മാർ കൂറിലോസ്ബാവായെക്കൊണ്ടു രണ്ടുപ്രാവശ്യമായി മൂന്നു കുട്ടികൾക്കു പട്ടംകൊടുപ്പിക്കുകയും ഇവരിൽ ഒന്നാമതു പട്ടമേറ്റ ആൾ ൟ പള്ളിയിൽതന്നെ പുത്തൻകുൎബാന ചൊല്ലി നടന്നു

വരികയും ചെയ്തു. ഇത്രയും ഉണ്ടായതുതന്നെ നവീനകക്ഷിക്കു സഹിച്ചു കൂടാത്തതായിരിക്കെ ൧൦൨൭-ാമാണ്ടു നവീനകക്ഷിയുടെ പരമശത്രുവായ ടി- മാർ കൂറിലോസുബാവായെ പ്രാചീനകക്ഷികൾ ഈ പള്ളിയിൽ കൊണ്ടുവരാനിരിക്കുന്നതായി ഒരു കേൾവി പൊങ്ങിയതു പാപികൾക്കു നമ്മുടെ കർത്താവിന്റെ രണ്ടാമത്തെവരവിനെക്കുറിച്ചുള്ള കേൾവിപോലെ നവീനകക്ഷിയെ വേദനപ്പെടുത്തി എന്നു മാത്രമല്ല നിവൃത്തി ഉണ്ടെങ്കിൽ ഈ ആപത്തു വരാതിരിക്കട്ടെ എന്നു കരുതി അവർ പള്ളി പൂട്ടികെട്ടി കാവലാക്കി. അതുകൊണ്ടും പോരെന്നു വിചാരിച്ചു ഒരു കുലകൊമ്പനാനയെ വരുത്തി പള്ളിനടയിൽ നിറുത്തുകയും മറ്റും ചെയ്തു കുറെദിവസം ബുദ്ധിമുട്ടിയതിനിടയ്ക്കു ഇതിലെക്കു ചുമതലപ്പെട്ടിരുന്ന ഉത്സാഹശീലന്മാരായ ചിലർ കൂടി പള്ളിപ്പുരയിടം വെട്ടി നായാട്ടുകയും അതിനെക്കുറിച്ചു പുരയിടത്തിന്റെ ഉടമസ്ഥനായ പ്രാചീന കക്ഷിയിൽപെട്ട ഒരാൾ അന്യായപ്പെട്ടുവാനും കുററം ചെയ്തവർ സക്കാർ ശിക്ഷ ഏൽക്കാനും മററും ഇടയാക്കിത്തീക്കയും ചെയ്തു.

ഇങ്ങനെ നീരോശ കേട്ടു ചെരിപ്പുഴിച്ചുകൂട്ടത്തിൽ കൂട്ടിയ ഘോഷവും ശമിച്ചു എങ്കിലും പള്ളി പൂട്ടിത്തന്നെകിടന്നു. ഈ സ്ഥിതിയിൽ പള്ളിയിൽ പതിവുള്ള പെരുനാളിന്റെ തിയ്യതിയായി. നവീനന്മാക്കു ഒന്നും കഴിഞ്ഞില്ലെങ്കിലും ഇരുപത്തഞ്ചു നോൻപുകാലത്തുള്ള ഈ ബെഹനാൻസഹദായുടെ പെരുനാളിനു കള്ളുചെത്തുണ്ടാകിയ വെള്ളയപ്പം പള്ളിയിൽകൂടുന്നവരെ എല്ലാംതീററിവിടണമെന്നു കുറെ മുൻപു തന്നെ ഒരുനിബ്ബന്ധം ഉണ്ടായിരുന്നതു മറുകക്ഷികൾ സമ്മതിക്കായ്കയാൽ കാലക്രമേണ ഈ സാക്ഷാൽ പെരുനാളിനോടുതന്നെ ഒരുവിരോധമായി ചമഞ്ഞിരുന്നതിനാൽ കുറെകാലമായി കലാപംകൂടാതെ പെരുനാൾ കഴിയുക ഈ പള്ളിയിൽ പതിവില്ലാതെയാണിരുന്നതു. ഈ കൊല്ലം വിശെഷിച്ചു പള്ളി പൂട്ടികിടന്നതുകൊണ്ടു പേരിനെങ്കിലും പെരുനാൾ കഴിച്ചുതന്നെകഴിയണമെന്നു നിബ്ബന്ധത്തൊടുകൂടി പ്രാചീന കക്ഷികളും എങ്ങനെയും അതു കുഴച്ചു പിരിക്കണമെന്നു ശാഠ്യത്തൊടുകൂടി നവീനന്മാരും കൂടുകയാൽ പതിവുള്ള കലാപം അല്പം ഒന്നു കടന്നുപോയി. എങ്കിലും ഒരു കലാപമാത്രമായിട്ടുതന്നെ അതു ഒരു വിധത്തിൽ കലാശിച്ചു.

ഇങ്ങനെ പെരുനാളിന്റെ ബാഹ്യക്രിയകളായ വാദ്യഘോഷാദികളെങ്കിലും കഴിച്ചുപിരിയാൻ ഭാവിച്ചു ചെന്നതിൽ അതിനും തങ്ങൾക്കു സ്വാതന്ത്ര്യമായിരിക്കണമെന്നു കരുതിവെച്ച പള്ളിയിൽ സ്വാതന്ത്ര്യമില്ലാതെവന്ന അയിത്രുരെ സുറിയാനിക്കാക്കു തങ്ങളുടെസഭാനിബന്ധനപ്രകാരം കൂടിയെതീരു എന്നുള്ള കുബ്ബാനമുതലായ നിത്യാനുഷ്ഠാനങ്ങൾക്കായി വീണ്ടും പഴയകോഴഞ്ചേരിപ്പള്ളി അല്ലാതെ ആശ്രയമില്ലെന്നായി. അങ്ങനെ ഇവർ തങ്ങളുടെ മേൽപറഞ്ഞ പട്ടക്കാരനോടുകൂടി ടി. ൧൦൨൭-ാമാണ്ടു മകരമാസം ൧൨-ാം ൹ ഞായറാഴ്ച കുറുബാന ചൊല്ലുകയും സംബന്ധിക്കയും ചെയ്വാനായി ആ പള്ളിയിലെക്കു പോയി. ഒപ്പം നവീനന്മാരും യോഗം തികഞ്ഞു അവിടെ എത്തി.

ഇങ്ങനെ രണ്ടു പള്ളിയിടവകക്കാരെ കൂടാതെ ആ ഞായറാഴ്ച ആ പള്ളിയിൽ നടത്താനുണ്ടായിരുന്ന പതിമൂന്നു കല്യാണങ്ങൾക്കായി പല സ്ഥലങ്ങളിൽനിന്നു വന്നുകൂടിയവരായിട്ടും അനേകംആളുകൾ ഉണ്ടായിരുന്നു. അതതിടവകയിലുള്ള ജനങ്ങൾക്കു തന്നെ കഷ്ടിച്ചു പൊങ്ങിയും താണും നിന്നുകഴികാനല്ലാതെ സ്ഥലം മതിയാകാത്തവണ്ണമല്ലാതെ പണിയിക്കുക ഇന്നും പതിവില്ലാത്ത സുറിയാനിപ്പള്ളികളിൽ ഒന്നു മാത്രമായ കോഴഞ്ചേരിപ്പള്ളിക്കകത്തു മാമൂൽപ്രകാരം ഉടുത്തുകെട്ടിച്ചമഞ്ഞു വന്നെത്തിയിരുന്ന മണവാളന്മാരും മണവാട്ടികളും അവരുടെ തോഴ്മക്കാരുംമററും അന്നു എങ്ങനെ കഴിച്ചുകൂട്ടി എന്നു അറിഞ്ഞുകൂടാ. പ്രകൃതിശാസ്ത്രം മുതലായവ പഠിച്ചിട്ടുള്ള ആളുകൾ ഓക്കമാത്രം ചെയ്യാൻ വീർപ്പുമുട്ടി ചത്തുപോകുവാൻ മതിയാകുന്നവിധത്തിൽ വിശേഷിച്ചു പലരും മൂക്കുമുട്ടെ ചെലുത്തിയിരുന്ന മദ്യത്തിന്റെയും വിഷം നിറഞ്ഞ വായു ബാഹ്യമായി വ്യാപിച്ചിരുന്ന ആ ദേവാലയത്തിൽ കൂടിയിരുന്ന ആളുകളുടെ മനസ്സുകളിൽ ഒട്ടൊഴിയാതെ തിങ്ങിവിങ്ങി ഏതുവഴി പുറത്തേക്കു പോയേണ്ടു എന്നു നോക്കിയിരുന്ന അന്യോന്യ മത്സരം എന്ന അതിഘോര വിഷത്തിന്റെ കാര്യവും മറന്നുകൂടാവതല്ലല്ലൊ. ഇങ്ങനെ ആ സമയം ദേവാലയമൊ അല്ല, മനുഷ്യാലയവും അല്ല, ശത്രുവായ സാത്താന്റെ ആലയം ആയിരിപ്പാൻ കൊള്ളരുതാത്ത അവസ്ഥയിൽ ആയിത്തീർന്ന ആ കെട്ടിടത്തിനകത്തു എന്തുതന്നെയാണ് സംഭവിച്ചുകൂടാത്തതു്? എന്തു സംഭവിച്ചാലും സഹിക്കാം, ഇത്രവളരെക്കാലമായി തന്റെ സ്ഥാനകൃത്യമായ ദിവ്യപൂജ അണെയ്ക്കാതെയിരിക്കുകയാണ് സഹിച്ചുകൂടാത്തതെന്നു നിശ്ചയിച്ചു അയിത്രൂർ സുറിയാനിക്കാരുടെ കത്തനാർ ത്രോണോസിൽ വെച്ചുവിരിക്കാൻ ആരംഭിച്ചു. രംഭം ആരംഭം ഉണ്ടാകുമെന്നു കരുതി എന്തിനും കച്ചകെട്ടി നിന്നിരുന്ന നവീനന്മാരിൽ ഒരു അയ്യേമ്മനിതാനും മദ്ബഹായിൽ ചാടിക്കേറിചെന്നു കത്തനാരുടെ കയ്യിലുണ്ടായിരുന്ന പൂജാപാത്രങ്ങൾക്കു പിടിക്കുകയും, കഷ്ടം, കാസാ നടുവെമുറിഞ്ഞു അതിൽ ഉണ്ടായിരുന്ന ദിവ്യദ്രവ്യം താഴെ വീഴുകയും ചെയ്തു.

അനന്തരം ഉണ്ടായ അവസ്ഥയാണ് അവർണ്ണനീയം. അതുകൊണ്ടു ആ ഭാഗം വേറൊരു ലേഖനത്തിലേക്കു നീക്കിവെക്കാനെ നിവൃത്തിയുള്ളു എന്നുകാണുകയാൽ തല്ക്കാലം ഇവിടെ സമർപ്പിച്ചുകൊള്ളുന്നു.

കെ. സി. സി.



## ദീപികാ ലേഖകന്റെ അസംബന്ധം.

സ്തുതിചൊവ്വാകപ്പെട്ട യാക്കോബായ സുറിയാനി വിശ്വാസം മലയാളത്തു നടപ്പായിട്ടു കുറച്ചുകാലമെ ആയിട്ടൊള്ളു എന്നു സാധിക്കുവാൻ ദീപികയിൽ ഒരു ലേഖകൻ ചെയ്ത ശ്രമത്തെ ഞങ്ങൾ മുമ്പിൽ ഖണ്ഡിച്ചിരുന്നതു വായനക്കാർ ഓർത്തിരിക്കുമെല്ലൊ. അദ്ദേഹം പലനാൾ അടങ്ങിയിരുന്ന ശേഷം ഒരു ഉഗ്രശ്വാസം വലിക്കുവാൻ തുടങ്ങിയിരിക്കുന്നു. ഞങ്ങൾ പ്രയോഗിച്ച ആയുധങ്ങളുടെ ബലവും ഖണ്ഡ

നാശക്തിയും ശരിയായി ആലോചിക്കുമ്പോൾ ഒരു മറുപടിക്കു അത്ര ആവശ്യപ്പെട്ടന്നില്ല. എങ്കിലും ചില വായനക്കാരുടെ തെറ്റായ ധാരണയെ തിരുത്തുന്നതിനു വേണ്ടിയും റൊമ്മാക്കാരായ ചിലരുടെ അപേക്ഷപ്രകാരവും ദീപികയുടെ ദുർവാദങ്ങളെ ഒരിക്കൽക്കൂടി ഖണ്ഡിക്കേണ്ടിയിരിക്കുന്നു.

൧. ദീപികയുടെ ൧-ാമത്തെ യുക്തി മാർ അബ്രാഹം മെത്രാനെക്കൊണ്ടു ഇവിടത്തെ വിശ്വാസത്തിൽ ഭേദം വരുത്തുകയില്ലെന്നു ഉടമ്പടി ചെയ്യിച്ച പ്രകാരം ഇട്ടൂപ്പുറൈട്ടർ പറയുന്നതു അസത്യമെന്നും ആ മെത്രാൻ തന്റെ കാരണവനായിരുന്ന യൌസേപ്പു മെത്രാന്റെ ശേഷം നസ്രാണികൾ സ്വന്തം പാത്രിയർക്കീസിനു എഴുതി അയച്ചതനുസരിച്ചു അയക്കപ്പെട്ട ആൾ ആയിരുന്നതുകൊണ്ടു സ്വയമേവ സ്വീകരിക്കപ്പെട്ടു എന്നും അതിലേക്കു അസെമ്മാൻ മുതലായ ചരിത്രസാക്ഷികൾ ഉണ്ടെന്നുമാകുന്നു. റൈട്ടരുടെ ചരിത്രം ഇവർ വിശ്വസിക്കുന്നില്ല. വേണ്ടാ പോകട്ടെ. കുയ്യൻപാദ്രിയുടെ ചരിത്രം കുറെ കാര്യമായി ഇവർ പ്രയോഗിച്ചിരിക്കുന്നതുകൊണ്ടു അതിനെ സമ്മതമാണെന്നു തോന്നുന്നു. പാദ്രി തന്റെ ൨൭-ം ൨൮-ം പുറങ്ങളിൽ പറയുന്നതു- മാർ അബ്രാഹം ശെമഒൻ പാത്രിയർക്കീസിനാലും മാർ യൌസേപ്പു ഹെബെദെയേശു എന്ന പാത്രിയർക്കീസിനാലും അയക്കപ്പെട്ടു എന്നും രണ്ടുപേരും ഒരിക്കൽ ഇവിടെ താമസിപ്പാൻ ആവശ്യപ്പെട്ടപ്പോൾ രണ്ടുപക്ഷവും ഭിന്നിപ്പും ഉണ്ടായി എന്നും ആകുന്നു. ബാബേലിലെ നെസ്തോർ പാത്രിയർക്കീസന്മാരുടെ നിരന്തരമായപേർ മാർശെമഒൻ എന്നാണല്ലൊ. ഹെബെദയേശു ആ ശാഖയിൽ പെട്ടതല്ലെന്നു വരാപ്പുഴ ചരിത്രം ൨൭൧-ാം പുറം പറയുന്നു. അപ്പോൾ ബാബേലിൽ ഞങ്ങൾ മുമ്പിൽ പറഞ്ഞിരുന്നതുപോലെ ഒന്നിലധികം ശാഖകൾ ഉണ്ടായിരുന്നു എന്നും മേല്പറഞ്ഞ മെത്രാന്മാർ രണ്ടുപേരും രണ്ടു സ്ഥലത്തു നിന്നു അയക്കപ്പെട്ടവരും ഭിന്നവിശ്വാസികളും കക്ഷികളും ആയിരുന്നു എന്നും വരുന്നു. മാർ യൌസേപ്പു ഇല്ലാതെയായപ്പോൾ ഇവിടത്തുകാർ "സ്വന്തം പാത്രിയർക്കീസിനു" എഴുതി അയച്ചു എന്നു ദീപിക പറയുന്നു. ആ സ്വന്തംപാത്രിയർക്കീസ യൌസേപ്പിനെ അയച്ച ഹെബെദയേശു ആയിരിക്കണമെല്ലൊ. പക്ഷേ ആ അപേക്ഷയ്ക്കു മറുപടിയായി മാർ അബ്രഹാമിനെ അയച്ചതു വെറൊരു ശാഖക്കാരനായ മാർ ശെമഒൻ പാത്രിയർക്കീസായിരുന്നു. ഇങ്ങനെ ഒരു അന്യതനക്കാരൻ വന്നു കയറുമ്പോൾ ഉടമ്പടി ചെയ്യിപ്പാൻ ആവശ്യപ്പെട്ടുകൂടായൊ.

ഇതെസംബന്ധിച്ചു ഒന്നുകൂടെ ആലോചിക്കാം- ഇട്ടിതൊമ്മൻകത്തനാരുടെ വിശ്വാസം അയാൾക്കു മുമ്പുണ്ടായിരുന്ന അബ്രാഹം മുതലായ മെത്രാന്മാരുടെ വിശ്വാസത്തെ ആശ്രയിച്ചിരിക്കുമെന്നാണ ദീപിക ആദ്യമെ വാദിച്ചതു. ആ യുക്തിപ്രകാരം ആ മെത്രാന്മാരുടെ വിശ്വാസം അവരെ അയച്ച പാത്രിയർക്കീസിന്റെ വിശ്വാസത്തെ ആശ്രയിച്ചിരിക്കുന്നുമെല്ലൊ. ഇവരെ അയച്ച പാത്രിയർക്കീസ റൊമ്മാ വിശ്വാസം കൈക്കൊണ്ടു പാപ്പായുടെ ആജ്ഞയിൻ കീഴിരുന്ന ആളാണെന്നു ദീപികയുടെ അസെമ്മാൻ മുതലായ ചരിത്രങ്ങളുടെ ലക്ഷ്യത്തുമേൽ വരാപ്പുഴ ചരിത്രംപറയുന്നു. (൨൭- ൨൭൧- ൨൭൨) എന്നിട്ടും ഈ മെത്രാന്മാരെ നെസ്തോർക്കാർ എന്നു പറഞ്ഞു ദണ്ഡിപ്പിക്കയാണ ഇവിടത്തെ പറങ്കി പാദ്രിമാർ ചെയ്യുതു. ഇതിന്റെ യോജിപ്പു ദീപിക മനസ്സിലാക്കിത്തരേണ്ടിയിരിക്കുന്നു. അവരുടെ ചരിത്രങ്ങൾക്കു പിശകുവരുവാൻ പാടില്ല. അവരുടെ യുക്തിയ്ക്കും തെറ്റുവരുവാൻ പാടില്ലല്ലൊ. ചരിത്രങ്ങളിൽപിശകുവരാമെന്നു ഇതുകൊണ്ടു വരുന്നു. അല്ലെങ്കിൽ ഇവിടെ താമസിച്ചിരുന്ന പൊർത്തുഗീസുകാർക്കു ദുഷ്ടവിചാരം ഉണ്ടായിരുന്നു എന്നും അതിനുവേണ്ടി അവർ കള്ള ചാർജ്ജുകൾ ആരൊപിച്ചിരുന്നു എന്നും വരണം. അല്ലെങ്കിൽ മേലാവിന്റെയൊ മുൻഗാമിയുടെയൊ വിശ്വാസത്തെ ആധാരമാക്കി ഇട്ടിതൊമ്മൻകത്തനാരുടെ വിശ്വാസം ഇന്നതെന്നു സ്ഥിരപ്പെടുത്തിയ ദീപികായുക്തി ഉപേക്ഷിക്കപ്പെടണം. എന്തെന്നാൽ മാർ അബ്രാഹം നെസ്തോർ ആയിരുന്നതുകൊണ്ടു ഇട്ടിതൊമ്മൻകത്തനാർക്കു യാക്കൊബായ ആകുവാൻ പാടില്ലെങ്കിൽ പാത്രിയർക്കീസു റോമ്മാ ആയിരുന്നതുകൊണ്ടു മാർ അബ്രാഹത്തിനെ നെസ്തോർ ആക്കുന്ന സൂത്രം പറഞ്ഞുതരട്ടെ.

൨. നെസ്തോർക്കാരെയും യാക്കൊബായക്കാരെയും ഒരെക്രമത്തിൽ എടുത്തുകൂട്ടുകാരായി റോമ്മാസഭ വിചാരിച്ചു വരുമ്പൊൾ ഇവിടത്തെ സഭയെക്കുറിച്ചു നെസ്തോർ എന്നു മെനേസീസ അപവാദം പറവാൻ കാരണം പറഞ്ഞുകൊടുക്കണമെന്നാണ ദീപികയുടെ ൨-ാമത്തെ യുക്തി. നമ്മുടെ ദീപികാലേഖകൻ റോമ്മാവേഷം ധരിച്ചിട്ടുള്ളതല്ലാതെ അതിലെ അഗാധ ഉപദേശങ്ങളെക്കുറിച്ചു അറിവു പ്രാപിച്ചിട്ടില്ലെന്നു ഇതുകൊണ്ടു വെളിപ്പെടുന്നു. എന്തെന്നാൽ റോമ്മാസഭ ഈ രണ്ടുകൂട്ടരെയും ഒരെക്ര

മത്തിൽ" വിചാരിക്കുന്നില്ലെന്ന ഇതുവരെ ഈ വിദ്വാൻ അറിഞ്ഞിട്ടില്ലെങ്കിൽ, രണ്ടും മൂന്നും വിവാഹം ചെയ്തുകൊണ്ടു ടീ പവള്ളന്നം തടവുകാരായി നിർത്തിയിരുന്ന ചില സുറിയാനി പട്ടക്കാരെ കൈവെപ്പിലും ക്രമത്തിലും മാറ്റംകൂടാതെ റൊമ്മാപട്ടക്കാരായി അടുത്തകാലത്തു പൂജാ അനുസരിച്ചു സ്വീകരിച്ചതും, മാർശെമഓൻ എന്ന നെസ്തോർ പാത്രിയർക്കീസിന്റെ കൈവെപ്പിൽ ഉള്ള മാർ അബ്ദേശു മെത്രാപ്പോലീത്താ അവർകളാൽ പട്ടം കൊടുക്കപ്പെട്ട ചിലരെ ടി- പൂജാ അനുസരിച്ചു തന്നെ പുനർസ്ഥാനം കൊടുത്തു എടുക്കുന്നതും എന്തു കാരണത്തിന്മേൽ എന്ന തിരക്കി അറിയട്ടെ. മെനെസീസ ഇവിടത്തെ സഭയെ അശേഷം ആക്രമിക്കുന്നതിനുവേണ്ടി നെസ്തോർ എന്ന അപവാദം പറവാനുള്ള കാരണം ഒട്ടു ഇതിൽ നിന്ന മനസ്സിലാകാം. ൧൬-ാം നൂറ്റാണ്ടിൽ റോമ്മായിലെ പാപ്പാമാരുടെ ഉപദേശം രണ്ടിനേയും "ഒരെ ക്രമത്തിൽ" എടത്തുളുകൾ എന്നായിരുന്ന എന്നും ൧൯-ാം നൂറ്റാണ്ടിൽ രണ്ടുക്രമത്തിൽ ആണെന്നും പറയുമൊ. അങ്ങനെ പറയുമെങ്കിൽ അതു ദിയൊദോറായുടെയും മാറെസിയായുടെയും അനന്തിരവക്കു ചേരുന്ന ഉപദേശം എന്നല്ലാതെ വരികയില്ലല്ലൊ.

മലങ്കര സഭമേൽ നെസ്തോർ എന്ന അപവാദം കൊണ്ടുവന്നതു മെനെസീസിന്റെ കൃത്രിമമൊ പിശകൊ ആണെന്നറിവാൻ ഉദയമ്പേരൂർ സൂനഹദോസിന്റെ ചരിത്രം തന്നെ മതിയാകും. എന്തെന്നാൽ നെസ്തോർകാരുടെ വിശ്വാസ പ്രകാരം കുമ്പസാരം, അന്ത്യാഭിഷേകം, പരിശുദ്ധന്മാരോടുള്ള അപേക്ഷ ഇവ ആവശ്യപ്പെട്ടവയാകുന്നു. അതുപോലെ തന്നെ അവർ ഏഴു കൂദാശകളും മേല്പട്ടം, കശീശ്ശാ, മ്ശംശാന്ത്രാ എന്നീ പട്ടത്വങ്ങളും കൈക്കൊണ്ടു വരുന്നു. എന്നാൽ മലങ്കര സഭമേൽ മെനെസീസു ആരോപിച്ച കുറ്റങ്ങളിൽ കുമ്പസാരം, അന്ത്യാഭിഷേകം, പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത ഇവ നിഷേധിക്കപ്പെടുന്ന എന്നും മൂന്നു കൂദാശകൾമാത്രം കൈക്കൊള്ളപ്പെടുന്ന എന്നും കശീശ്ശാ, മ്ശംശാന്ത്രാ ഈ രണ്ടുതരം പട്ടത്വത്തെ മാത്രം സ്വീകരിക്കുന്നൊള്ളു എന്നും മറ്റും ആകുന്നു. ആകയാൽ നെസ്തോർ വിശ്വാസം ഇവിടെ വേരൂന്നിയിരുന്ന എങ്കിൽ ഈ വിശ്വാസപ്പിശക എങ്ങിനെ വരാം. പ്രതിയുടെ തക്കം ഇന്നതെന്ന അറിവാൻ കാര്യവിവരപ്പത്രികയായ ഒരുഎതിർചരിത്രം ആ കാലത്തു ഇല്ലാതിരിക്കുന്ന സ്ഥിതിക്കു മെനെസീസിന്റെ എക്സ്പാർട്ടി വിധിയെയൊ വാദങ്ങളെയൊ സ്വീകരിക്കുവാൻ പാടില്ലെന്ന ഞങ്ങൾ മുമ്പെ തന്നെ റിമാക്കു ചെയ്തിരുന്നുവല്ലൊ. ചുരുക്കം പറഞ്ഞാൽ നെസ്തോറിന്റെ നടപടി എന്താണെന്ന തന്നെ മെനെസീസിനു അറിവില്ലാഞ്ഞു. ഇവിടത്തെ സഭയെ ആക്രമിക്കുവാൻ ആവശ്യവുമായിരുന്നു. തല്ക്കാലം ഇവിടെ കണ്ടതു ഒരു നെസ്തോർമെത്രാനെ ആയിരുന്നു. നെസ്തോർകാരെ അസാമാന്യ എടത്തുളുകാരായി റോമ്മാ വിചാരിക്കുന്നുമുണ്ടു. എല്ലാംകൊണ്ടും നാട്ടുസഭയെ ആക്രമിക്കുവാൻ ഇതുതന്നെ ഒരു തരമെന്ന നിശ്ചയിച്ചു നെസ്തോർ എന്ന പ്രസ്താവിച്ചു. അസെമ്മാൻ മുതൽപേർ അതുകേട്ടു എഴുതി.

൩. ബാബേൽ സിംഹാസനം അന്ത്യോഖിനു കീഴായി മലങ്കരയെ ഭരിച്ചിരുന്ന എന്ന കാണിക്കുവാൻ ഞങ്ങൾ വരാപ്പുഴ ചരിത്രം ചൂണ്ടികാണിച്ചപ്പോൾ അത്രത്തോളം ദീപിക സമ്മതിച്ചുംകൊണ്ടു അന്ത്യോഖ്യാ റോമ്മായ്ക്കു കീഴായിരുന്ന എന്നാണ വാദിക്കുന്നതു. വരാപ്പുഴ ചരിത്രത്തിൽ പറയുന്നതുപോലെ ഈ രണ്ടു വലിയ സിംഹാസനങ്ങൾ "ഐക്യതയിൽ" ഇരുന്ന എന്ന ഞങ്ങളും സമ്മതിക്കാം. ഐക്യത, "കീഴ്വഴക്കമാണ"ന്ന വ്യാഖ്യാനിച്ച ദീപികാലേഖകൻ മലയാളം തന്നെ പഠിച്ചവരെണ്ടിയിരിക്കുന്നു. "പാപ്പായുടെ സർവ്വാധിപത്യ"ത്തെക്കുറിച്ചു പത്രികയിൽ ചേർത്തുവരുന്ന പ്രസംഗങ്ങൾ അവസാനിക്കുമ്പോൾ "കീഴ്വഴക്കം" ചെമ്പുതെളിയുന്നതാകകൊണ്ടു ആ ഭാഗം ഇപ്പോൾ പറയുന്നില്ല. അങ്കിലും അന്ത്യോഖിനു മലങ്കരമേൽ മേല്ക്കോയ്മ ഉണ്ടായിരുന്ന എന്നുള്ളടത്തോളം ദീപിക സമ്മതിച്ചതിന്റെ അനുമാനമായി അന്ത്യോഖ്യാ വിശ്വാസം വല്ലകാലത്തെങ്കിലും മലയാളത്തു നടപ്പായിരുന്ന എന്നുകൂടെ സമ്മതിക്കാതിരിപ്പാൻ ഇനി നിവൃത്തിയില്ലല്ലൊ.

൪. ദീപികയുടെ അടുത്തതക്കം ബാബേൽ സിംഹാസനത്തിന്റെ അധികാരത്തിൻ കീഴ ഉൾപ്പെട്ടിരുന്ന ഇടവകകളിലെ കൽദായക്കാരിൽ യാക്കോബായക്കാരും ഉണ്ടെന്ന ഞങ്ങൾ പറഞ്ഞതു തെറ്റാണെന്നാകുന്നു. കൽദായക്കാർ എന്ന വച്ചാൽ എന്താണെന്നുതന്നെ ഇദ്ദേഹം മനസ്സിലാക്കിയിട്ടില്ല. സുറിയാനിക്കാർ എന്നും കൽദായക്കാർ എന്നും പറഞ്ഞാൽ ഒന്നുതന്നെയാണ്. അതിനു ദൃഷ്ടാന്തം മലയാളത്തെ റോമ്മാക്കാരെ സുറിയാനിക്കാർ എന്നും കൽദായക്കാർ എന്നും പറയുന്നില്ലയൊ. ഇംഗ്ലിടെ മലയാള റോമ്മാക്കാരെ "സുറിയാനി റീത്തു" എന്നും ബാബേല്ക്കാരെ "കൽദായ റീ

ത്തു" എന്നും പറഞ്ഞു റോമ്മായിൽ ഒരു വ്യത്യാസം വരുത്തിയതു തെറ്റാണെന്നു ദീപിക വേറൊരു പ്രസംഗത്തിൽ സമ്മതിച്ചിട്ടുണ്ടല്ലൊ. ബാബേൽ, സെലൂക്യാ, തിഗ്രിസ, കിഴക്ക എന്നിങ്ങനെ ഓരോ കാലത്തു ഓരോ പേരുകളാൽ വിളിക്കപ്പെട്ട കാതോലിക്കാ ഇടവകയുടെ അതൃത്തിയിൽ പുരാതനമായി ഉണ്ടായിരുന്ന സുറിയാനി ക്രിസ്ത്യാനികൾ എല്ലാം കൽദായക്കാരും, അന്ത്യോഖ്യാ സിംഹാസനത്തിനു കീഴായി ബാംബെലിലെ മേലദ്ധ്യക്ഷൻെറ ഭരണത്തിൽ ഇരുന്നവരും ആണെന്നു ദീപികയ്ക്കു സമ്മതിക്കാതിരിപ്പാൻ പാടില്ല. ബാബേലിലെ ഒരു കാതോലിക്കാ ഒരിക്കൽ നെസ്തോറിൽ ചേൎന്നു. പിൻകാലത്തു ഒരുത്തൻ റോമ്മായിൽ ചേൎന്നു. ഇതുകൊണ്ടു ആ ഇടവകകൾ മുഴുവൻ അന്ത്യോഖ്യാവിനു നഷ്ടപ്പെട്ടില്ല. മലയാള യാക്കോബായക്കാരായ ഞങ്ങൾതന്നെ അതിനു ദൃഷ്ടാന്തം. ഞങ്ങളും അന്ത്യോഖ്യായിനു കീഴുള്ള ബാബേലിൻെറ അധികാരത്തിൻ ഉൾപ്പെട്ടവർ ആയിരുന്നവല്ലൊ. ബാബേൽ തെറ്റിയപ്പോൾ ഞങ്ങൾ ആദ്യ അടിസ്ഥാനത്തുമ്മേൽ നില്ക്കുന്നു എന്നെ ഉള്ളു. ഇപ്രകാരം തന്നെ മൂസൽ, ബഗ്ദാദ്, നസീബിൻ മുതലായ ഇടവകകളിൽ ഉള്ള യാക്കോബായക്കാരുമാരാണ്. ഇവരും ബാബേൽ കാതോലിക്കായുടെ ഇടവകയിൽ ഉൾപ്പെട്ട കൽദായക്കാർ അല്ലെന്നു പറയാമൊ. കൽദായക്കാരിൽ യാക്കോബായക്കാർ ഉണ്ടെന്നുള്ളതിനു ഈ തെളിവു പോരെങ്കിൽ ബർഎബ്രായതന്നെ ആരാണെന്നു പറയട്ടെ. അദ്ദേഹം കിഴക്കിൻെറ അപ്പ്രകിത സെലൂക്യായുടെ യാക്കോബായ കാതോലിക്കാ ആല്ലായിരുന്നുവൊ. അദ്ദേഹത്തിനു മുൻഗാമികളും പിൻഗാമികളും ഉണ്ടായിരുന്നില്ലയൊ. ഇവരുടെ ഭരണ ഇടവകകളും നെസ്തോർ പാത്രിയർക്കീസിൻെറ ഇടവകകളും സമ്മിശ്രപ്പെട്ടവയല്ലയൊ. ബർഎബ്രായയുടെ സിംഹാസനത്തുമ്മേൽ മുമ്പും പിമ്പും കാതോലിക്കാമാർ ഉണ്ടായിരുന്നു എന്നു കണ്ടാൽ ബാബേല്ക്കാർ ഒരു യാക്കോബായ ശാഖയിലും ഒരു നെസ്തോർ ശാഖയിലും പിന്നീട്ടു ഒരു റോമ്മാ ശാഖയിലുമായി നില്ക്കുന്നു എന്നു ഞങ്ങൾ പറഞ്ഞതു തെറ്റാകുമൊ. (തുടരും)

---

## നേരൊ? അതല്ലാ നേരില്ലായ്കയൊ?

(ഒരു പ്രധാന നവീകരണക്കാരൻ അയച്ചുതന്നതു.)

മാർതോമ്മാ സുറിയാനിസ്മ്മനാരി എന്നീ തലവാചകത്തിൽ പുനർജ്ജീവി സഭാതാരക വണ്ണനമ്മരെ നോക്കികൊണ്ടിരിക്കുന്ന വാശിയില്ലാത്ത ഉത്തമന്മാർ ഈ വിധം അസത്യം എന്തിനാണു ഇവർ പ്രയോഗിക്കുന്നത് എന്നു തോന്നിപ്പോകും.

ഇംഗ്ലീഷു ഭാഷാ പാണ്ഡിത്യാഭിവൃദ്ധിക് മാർ തോമ്മായക്കാർ ഈ ഭാഗി പ്രവൃത്തിച്ചതെന്നു അതിലെ ഒരുവനു കൎത്താവിൽ പറയാമൊ?. തവിട്ടും പഞ്ഞപ്പുല്ലു കാടിയും കൊണ്ടു അരിഷ്ടിച്ചു കാലക്ഷേപം ചെയ്യുന്നവസരത്തിൽ നേരില്ലാക്കു ഉപയൊഗിച്ചു പാലുംഞ്ഞിയും അമൃതേത്തും തുടങ്ങിയാൽ അതു ദൈവപ്രസാദമൊ?

സി. എൻ. ഐ, സി. എം. എസ് എന്നു പറയുന്ന രണ്ടു പാഠകശാലകളിൽ ഈ മാർതോമ്മായക്കാർ എത്രയൊ ദയവേറിയ സഹായങ്ങൾ ചെയ്തുകൊണ്ടിരുന്നു. അവിടെ ഇംഗ്ലീഷുഭാഷയും ആസഹായത്തൊടു കൂടെ സുറിയാനി ഭാഷക്കുറവിനെ നന്നാക്കി പൂൎത്തീകരിക്കുന്നവിധവും നടക്കാമെന്നും നടത്താമെന്നുമിരിക്കെ ആ അൻപുള്ള പ്രത്യുപകാരത്തെ അലക്ഷ്യമാക്കിയും ജാത്യാലുള്ള ദുർബുദ്ധിയെ പ്രാബല്യമാക്കിയും വെറും "കഷണ്ടി" കുന്നിനു സീയോൻ മല എന്ന പേരും പറഞ്ഞു ഞങ്ങൾക്കും ഉണ്ടു സിമ്മനാരി എന്നു കാണിക്കുന്നു, സുറിയാ

നി വിട്ടാൽ ഏതൊ ജളത്വം വന്നെക്കുമെന്നു ഭയന്നു "മാർ തോമ്മാ സുറിയാനിസിമ്മനാരി" എന്നു മഹാ സ്ഥാനവും നല്കി കരമത്സരസംപ്രദായത്തിൽ ഇംഗ്ലീഷു ഭാഷ മാത്രം പഠിപ്പിക്കുന്നു.

ഇപ്പൊൾ ഈ കൂട്ടക്ക് നേരു വിചാരിച്ചാൽ സുറിയാനി ഭാഷ പഠിപ്പിന്നു വേണ്ട പണച്ചിലവിനല്ലാതെ കാൎയ്യമില്ലാ. അതു നിവൃത്തിപ്പാൻ അത്യാവശ്യവുമാണ. അതിന്നു മാർതോമ്മാ സുറിയാനി സിമ്മനാരി എന്നു സ്ഥാനം കൊടുത്തു ഒരുകെട്ടിടം ഉണ്ടാക്കിയ്യുകൊണ്ടു പലക്കും തൃപ്തിവന്നു. അങ്ങിനത്തകൂട്ടരാണ. സുറിയാനിഭാഷയില്ലെങ്കിലും പേരു മതിയാകും. സുറിയാനി വേണ്ടാ എന്നു വരികിൽ ഈ പേരു വച്ചുകെട്ടുന്നതിന്ന ആവശ്യം എന്താണ.

ഈ കരമത്സരം കാരണം ഡി. ഡി. കോശി ആൎച്ചഡീക്കന്റെ സ്കൂൾ നിൎത്തലാക്കിയ്യും സ്നേഹപ്രവൃത്തിയല്ലയൊ? നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കുന്നതിനാൽ എന്റെ ശിഷ്യന്മാരെന്നു നിങ്ങളെ എല്ലാവരും അറിയും എന്നുള്ളതും ഈ വിധമല്ലയൊ?.

ബി. എ. യുവാവ് എന്നും ഡയറൊ എന്നും സെന്തൊമ്മസ് സമുദായത്തിലുൾപ്പെട്ട ഏവരും എന്നും മററും കാണിക്കുന്ന അസൂയ വാചകം സത്യ ക്രിസ്ത്യാനികൾക്കു ചേരുമൊ ചേക്കാമൊ?.

സീയോൻ മല മുമ്പെതന്നെ ഉദ്ദേശിക്കപ്പെട്ടിരുന്നു എന്നുള്ള മുമ്പെതന്നെ എന്നു വച്ചാൽ "മാർതോമ്മാശ്ലീഹാ വന്നപ്പൊൾ" എന്നല്ലയൊ? അതൊ തിരുവല്ലാ തകടിപ്പുറം കരണം വാങ്ങിയ്യിൽ പിന്നീട എന്നൊ? മരിച്ചുപോയ ഉടമസ്ഥൻ നിശ്ചയിച്ചുവില. ഇതിന്റെ വാസ്തവ അൎത്ഥം എന്ത്? മരിച്ച നാളിൽ ഈ ആലൊചന നടത്തിയ്യു ആര്? ഈ "കഷണ്ടി" കുന്നിൽ തന്നെയും ഉപരിഭാഗം താഴ്വരകൾ ഉടമസ്ഥക്കു വിട്ടു കരണത്തിൽ കാണിച്ചതും മൎയ്യാദയൊ. മേടം മൂന്നാം തീയ്യതി മാങ്ങാനത്തും അഞ്ചാം തീയ്യതി കോട്ടയത്തും രണ്ടു യോഗം കൂടിയ്യു മാനേജിംഗ് യോഗമൊ. അതൊ സമുദായ യോഗമൊ. അതൊ സ്വയംകൃതി യോഗമൊ. മാനേജിംഗ് കമ്മട്ടിക്കാർ ഈ കാൎയ്യങ്ങൾക്കു കൂടിയ്യു എവിടെവച്ചു അതിന്റെ അനുമതിയൊ അങ്ങിനെ കൂടിയ സമുദായ റിക്കാൎട്ടൊ വെളിയിൽ കാണിക്കാമൊ. അഗ്രാസനക്ക് സത്യം ചെയ്യാമൊ. ഇനിയും റിക്കാൎട്ടു കാണുമെങ്കിൽ നേരായിരിക്കുമൊ. കാണുകയില്ലെങ്കിൽ ഇതൊക്കെയുണ്ടെന്നു പറയുന്നതു അസത്യമല്ലയൊ. അസത്യമെന്നു സമ്മതിക്കുന്നു എങ്കിൽ ഇതൊക്കെയല്ലയൊ ഇരുട്ടിൻ ക്രിയകൾ. ഇതിനെ പിന്തുടരുന്നവർ ആരായിരിക്കണം. ഈ കാരണത്താലല്ലയൊ മാരാമൺ ഇടവകക്കാർ മുതലായവർ പണം കൊടുക്കാതെ തക്കത്തിൽ പണപ്പിരിവു വീണതു.

ഇഞ്ചിനീയർ....പറഞ്ഞും എന്നും സഹജമായ വാഗ്വൈഭവത്തോടു വി. ജെനറാൾ പിന്താങ്ങി എന്നുമല്ലാതെ ഡി. ഡി. കോശി ആൎച്ചഡീക്കൻ പറഞ്ഞതു കൂടെ പറവാൻ ഇത്ര നാണം വന്നതു നേരൊ നേരില്ലായ്കയൊ എന്തായിരിക്കും. നേരു പറവാൻ നാണിക്കുന്ന ഈ കൂട്ടർ എന്തെല്ലാം ഗുണമായിരിക്കാം ഈ സമുദായത്തിനു വരുത്തി മേലൊട്ടു

കൊണ്ടുപോകുന്നതു. "വ്യാജഅധരം കർത്താവിനു വെറുപ്പാണ. സത്യാനടത്തുന്നവർ തനിക്കു പ്രിയംതന്നെ" എന്നു സുഭാഷിതകാരൻ പറയുന്നു. നേരില്ലായ്മ പറയുന്നവക്കും പ്രവൃത്തിക്കുന്നവക്കും ൟ തിരുവചനം ഉപദേശമായിരിക്കട്ടെ. എന്ന് ആമ്മീൻ.



"മാർത്തോമ്മാ സുറിയാനി സഭ."

സഭാവിശ്വാസങ്ങളും ആചാരങ്ങളും ആവശ്യംപോലെ മാറ്റുന്നതിനു നവീകരണക്കാർക്കുള്ളതായി കണ്ടുവരുന്ന സാമർത്ഥ്യം സഭാനാമം ഭേദപ്പെടുത്തുന്നതിലും വേണ്ടുവോളം പ്രയോഗിച്ചുവരുന്നു. ൟയ്യിടെ ഇവർ എടുത്തിരിക്കുന്ന പേർ "മാർത്തോമ്മാ സുറിയാനിസഭ" എന്നാണ. ഈ പേരിനു ഇവർ എന്തുമാത്രം അർഹന്മാരാണെന്നു ഈ സന്ദർഭത്തിൽ ആലോചിക്കുന്നതു വിഹിതമെന്നു തോന്നുന്നു. ഞങ്ങളുടെ അഭിപ്രായം തെറ്റിയതാണെങ്കിൽ താരക പുനർജ്ജീവിച്ചിരിക്കുന്നതിനാൽ എളുപ്പത്തിൽ തിരുത്തുന്നതിനു ഏനമുണ്ടല്ലൊ. എന്നുമാത്രവുമല്ല ഈ പേരിനു തങ്ങൾക്കുള്ള അവകാശത്തെ സ്ഥാപിക്കയും ചെയ്യാമെല്ലൊ. "മാർത്തോമ്മാ സുറിയാനിസഭ" എന്നുവച്ചാൽ "മാർ തോമ്മാ ശ്ലീഹായാൽ സ്ഥാപിക്കപ്പെട്ട സുറിയാനിസഭ" എന്നാണ അർത്ഥം എന്നു വിചാരിക്കുന്നു. ഇതുതന്നെയാണ നവീകരണക്കാരും ഉദ്ദേശിച്ചിരിക്കുന്ന അർത്ഥമെങ്കിൽ ഈ പേരിനു അവർ യാതൊരു വിധത്തിലും അർഹന്മാരല്ല എന്നാണ ഞങ്ങളുടെ മതം.

മാർതോമ്മാശ്ലീഹാ മലയാളത്തു വന്നതായും സഭസ്ഥാപിച്ചതായും അപരിഷ്കൃതന്മാരും ചരിത്രജ്ഞാനമില്ലാത്തവരുമായ ബാവാകക്ഷികൾ ഉൾപ്പെട്ട ചില മൂഢന്മാർ വിശ്വസിച്ചുവരുന്നുണ്ടെങ്കിലും യോഗ്യന്മാരും കാര്യവിവരമുള്ളവരും തെളിവില്ലാതെ വെറും പാരമ്പര്യമാത്രം അടിസ്ഥാനമാക്കി യാതൊന്നും സ്വീകരിക്കാത്തവരുമായ നവീകരണക്കാർ അതിനെ വിശ്വസിക്കുകയില്ലല്ലൊ. അവരുടെ നില നോക്കിയാൽ കിഴവന്മാരും പഴവന്മാരും പറയുന്നതിനെ ആ കാരണത്തിന്മേൽമാത്രം വിശ്വസിക്കുവാൻ പാടില്ലല്ലൊ. അതിനാൽ മാർതോമ്മാ ശ്ലീഹായുടെ ആഗമനത്തെപ്പറ്റി ഞങ്ങളുടെവിശ്വാസം എങ്ങിനെയിരുന്നാലും നവീകരണക്കാർ ഒന്നാമതായി ആ ആഗമനത്തെ ചരിത്രങ്ങളാൽ ബോധപ്പെടുത്തുന്നതിനു നിർബ്ബന്ധിതന്മാരായി തീർന്നിരിക്കുന്നു. അതിലേക്കു ഇതുവരെയും അവരിലുള്ള യോഗ്യന്മാരാരും ശ്രമിച്ചിട്ടുള്ളതായി അറിയുന്നില്ല. മാർതോമ്മാ ശ്ലീഹായുടെ ആഗമനം വെറും കഥയാണെന്നല്ലാതെ അതിൽ ലേശം പോലും നേരില്ല എന്നാണല്ലൊ നവീകരണക്കാരുടെ ഗുരുക്കന്മാരും വഴികാട്ടികളുമായ സായ്പന്മാരുടെ അഭിപ്രായം. സഭാചരിത്രത്തെ സൂക്ഷ്മമായി ആരാഞ്ഞിട്ടുള്ളവരെല്ലാവരുടെയും തീർച്ച ഇങ്ങനെയാണെന്നാണ കാണുന്നതു. ഗിബൺ ഒരു വലിയ ചരിത്രകർത്താവാണ. ജർമ്മൻകാരനായ മൊംസനും അ

ങ്ങിനെതന്നെ. ഇംഗ്ലീഷപാതിരിമാരിൽ വച്ചു പ്രസിദ്ധനായ ഫൊപ്സാല്യ ഒട്ടും കുറഞ്ഞആളല്ല. ഇവരുടെഒക്കെ അഭിപ്രായം മാർതോമ്മാശ്ലീഹാ മലയാളത്തിൽ വന്നതായി വിചാരിപ്പാൻ പാടില്ലന്നാണ. റെയിസാല്യിന്റെ കഥയൊ പറയാനില്ലല്ലൊ. ഈ യോഗ്യൻ നവീകരണക്കാരൊട്ടു വളരെ താല്പൎയ്യവും സഹതാപവും ഉള്ളവനും മൂഢന്മാരായ ഞങ്ങളെയും ഞങ്ങളുടെ പിതാക്കന്മാരെയും വേണ്ടതിലധികം അധിക്ഷേപിക്കുന്നതിനു കൂടി മടിയില്ലാത്തവനുമായ ഒരാളാണ്. അദ്ദേഹം മദ്രാസിലെ ഒരു മാസികാപത്രത്തിൽ തുടരെ തുടരെ ഈവിഷയത്തെപ്പററി പ്രസംഗിക്കുകയും അവയിലെല്ലാം ഈകഥ വെറുംകബന്ധമാണെന്നു സ്ഥാപിക്കാൻ ശ്രമിയ്ക്കുകയും ചെയ്യിട്ടുണ്ടെന്നു മാത്രമല്ല ഏതുവാദത്തിനു വെല്ലുവിളികൂടി കഴിച്ചിട്ടുണ്ടെന്നു തോന്നുന്നു. നവീകരണക്കാരുടെ മെത്രാപ്പോലീത്തന്മാരായ കഴിഞ്ഞുപോയദേഹവും ഇപ്പൊഴത്തെ ദേഹവും ആ പത്രം പുറപ്പെടുവിക്കുന്ന കൊളെജുമായിഗാഢസംബന്ധമുള്ളവരെന്നു പ്രശംസിച്ചുകേൾക്കാറുണ്ടെങ്കിലും അവരൊ ആ കോളജിൽ നിന്നും പഠിച്ചു ഇറങ്ങിയ നവീകരണ ബി-എ-ക്കാരൊ അവരോടു സഹതാപമുള്ള ഇംഗ്ലീഷുകാരൊ ആരും റെയിസാല്യിനോടു ശരിയായ മറുപടി പറഞ്ഞുകണ്ടില്ല. (ഒരു മൂഢൻ വല്ലതുമെങ്കിലും ഒന്നു പറഞ്ഞുവെച്ചു.) വളരെക്കാലം ഇൻഡ്യായിൽ താമസിച്ചിരുന്ന ഡൊക്ടർ സ്മിത്ത് എന്നൊരുവൻ ഈയ്യിടെ പ്രസിദ്ധപ്പെടുത്തിയ ഒരു പുസ്തകത്തിൽ ഈ അഭിപ്രായം തന്നെ പ്രസ്താവിച്ചു കണ്ടു. ഇത്രവളരെ ഇംഗ്ലീഷു പഠിതാക്കാരുള്ള നവീകരണസഭ മേല്പറഞ്ഞവരുടെ ന്യായങ്ങളെ ഖണ്ഡിക്കുന്നതിനു ആരംഭിക്കാതെയിരിക്കുന്നതിൽനിന്നും ഉണ്ടാകുന്ന ഊഹം ഇവൎക്കു മറുപടിപറയാനില്ല എന്നു തന്നെയാണ. വാസ്തവത്തിൽ ഇവരുടെ കൂട്ടത്തിലുള്ള യോഗ്യന്മാൎക്കു മാർതോമ്മാ ശ്ലീഹായുടെ ആഗമനത്തിൽ വിശ്വാസം പൂൎത്തിയായി ഇല്ല എന്നും വിചാരിക്കാൻ ന്യായമുണ്ടു. ഇനിയത്തെ മെത്രാസ്ഥാനത്തിനു ഒരുക്കി നിൎത്തിയിരിക്കുന്ന ആ സാധു "മാർതോമ്മാ ശ്ലീഹാ മലയാളത്തുവന്നു സഭ സ്ഥാപിച്ചിട്ടുണ്ടെന്നു ഇനിക്കു പൂൎണ്ണവിശ്വാസമാണ്. ആ വിശ്വാസം വെറും പാരമ്പൎയ്യപറച്ചിലിനെ മാത്രം അടിസ്ഥാനമാക്കിയല്ല. റെയിസാല്യ മുതൽപേരുടെ അഭിപ്രായങ്ങളും ന്യായങ്ങളും ശരിയല്ലന്നാണ എന്റെ ബോദ്ധ്യം" എന്നു നെഞ്ചത്തു കൈ വെച്ചുകൊണ്ടു പറയുമൊ? പറവാൻ ധൈൎയ്യപ്പെട്ടുമെന്നു ഞങ്ങൾക്കു തോന്നുന്നില്ല. ഈ കാരണങ്ങളാൽ മാർതോമ്മാശ്ലീഹാ മലയാളത്തു വന്നു സഭ സ്ഥാപിച്ചിട്ടുണ്ടെന്നു മതിയായ ചരിത്രസാക്ഷികളാൽ സ്ഥിരപ്പെടുത്താതെയിരിക്കുന്ന കാലത്തോളവും ഈ വകക്കാൎക്കു മാർതോമ്മായുടെ പേരിനെ എടുക്കുന്നതിനു അൎഹതയില്ല. അതിൽ പൂൎണ്ണമായി വിശ്വസിക്കാതെ ആ നാമം ഉപയോഗിക്കുന്നതു ഒരു വക വഞ്ചനയുമാണ. ഞങ്ങൾ ഇന്നും ഇന്നലയും ഉണ്ടായവരല്ല എന്നു ജനങ്ങളെ ധരിപ്പിക്കുന്നതിനു ഉത്തമവിശ്വാസം കൂടാതെ പ്രയോഗിച്ചുവരുന്ന ഒരു ഉപായമെന്നെ വിചാരിപ്പാൻ നിവൃത്തിയുള്ളു.

രണ്ടാമതായി വിചാരിക്കേണ്ടിയതു ഇവൎക്കു "സുറിയാനിസഭ" എന്ന പേരിനു അവകാശമുണ്ടൊ എന്നാണ. 'സുറിയാനിസഭ' എന്നു പറയണമെങ്കിൽ സുറിയാ ദേശത്തുനിന്നു വന്നവരൊ സുറിയാനിഭാഷ ഉപയോഗിക്കുന്നവരൊ സുറിയാനി സഭ എന്നു അന്യ ദേശങ്ങളിൽ പേരുള്ള ഒരു സഭയിൽ ചേൎന്നവരൊ ആയിരിക്കണം. മാർതോമ്മാ ശ്ലീഹായാൽ സ്ഥാപിക്കപ്പെട്ട സഭ എന്നൎത്ഥമാകുന്ന പദം കൂടി ഇപ്പഴത്തെ പേരിൽ ഉള്ളതിനാൽ സുറിയാ ദേശത്തുനിന്നു വന്നവരാണെന്നു പറവാൻ പാടില്ലല്ലൊ. ഞങ്ങൾ പരദേശത്തുനിന്നു വന്നവരുടെ സന്തതികളാണെന്നു ഇവർ പറയുന്നതായും അറിവില്ല. അതിനാൽ ആ കാരണത്തിന്മേൽ 'സുറിയാനി' എന്ന പേർ എടുക്കുന്നതിനു അവകാശം കിട്ടുന്നില്ല. സുറിയാനിഭാഷ ഉപയോഗിക്കുന്നവർ എന്നുള്ള കാരണത്തിന്മേലാണ തങ്ങൾ സുറിയാനിക്കാർ ആയതു എന്നും പറയുവാൻ ഇപ്പോൾ ഇവൎക്കു ധൈൎയ്യമുണ്ടാകുമെന്നു തോന്നുന്നില്ല. സുറിയാനിഭാഷ ഒരുവക നികൃഷ്ടഭാഷയെന്നാണല്ലൊ ഇപ്പൊഴത്തെഗതി. പട്ടക്കാർ സുറിയാനി പഠിക്കണമെന്നു നിൎബന്ധമില്ല, ശരിയായി പഠിക്കുന്നുമില്ല. ചില പഴയ അച്ചന്മാർ പ്രസംഗമദ്ധ്യേ ചെവിയും പൊത്തിക്കൊണ്ടു ചില രാഗം ചൊല്ലുന്നതിനല്ലാതെ സുറിയാനി ഉപയോഗിക്കുന്നുമില്ല. അതിനാൽ ഈ കാരണത്തിന്മേലും ഇവൎക്കു സുറിയാനിക്കാർ എന്നു തന്നെത്താൻ വിളിപ്പാൻ അവകാശമുണ്ടാകുന്നില്ല. ഭാഷ ഉപയോഗിക്കുന്നതുകൊണ്ടു മാത്രം പേർ എടുത്തു വന്നതാണെങ്കിൽ ഭാഷയെ ത്യജിക്കുമ്പോൾ പേരും കളയണമല്ലൊ. സുറിയാനി ഭാഷയോടു വെറുത്തിട്ടു ഇംഗ്ലീഷും തമിഴും ആണല്ലൊ ഇപ്പോൾ സ്വീകരിച്ചിരിക്കുന്നതു. (ഒരുയോഗ്യന്റെ വീട്ടിൽ നിത്യനമസ്കാരങ്ങൾകൂടി തമിഴിലാണെന്നു കേട്ടിട്ടുണ്ടു) ഇനിയും നോക്കാനുള്ളതു സുറിയാനി സഭ എന്നു പേരുള്ള അന്യദേശ സഭകളോടു ഇവർ യോജിച്ചിരിക്കുന്നതിനാൽ ആ പേരിനു അവകാശമുണ്ടൊ എന്നാണ. സ്വതന്ത്രസഭയാണ ഞങ്ങൾ എന്നാണല്ലൊ ഇവരുടെ വാദം. ആരംഭം മുതലെ അന്യദേശക്കാൎക്കും കീഴ്വഴങ്ങാതെയിരിക്കുന്ന ഒരു സഭയാണെന്നു വാദിച്ചു വരുന്നതിനാൽ ഈ കാരണം പറയുന്നതിനു ഇവൎക്കു അവകാശമില്ല. അതിനാൽ ഏതുവിധം നോക്കിയാലും "മാർ തോമ്മാ സുറിയാനി സഭ എന്നു തന്നെത്താൻ വിളിക്കുവാൻ ഇവൎക്കു യാതൊരവകാശവുമില്ലെന്നു സ്ഥാപിക്കപ്പെടുന്നു.

പിന്നെ എന്തിനാണ ഈ പേർ എടുത്തിരിക്കുന്നതു എന്നു ചോദിക്കാം. എജിപ്തിലെ മാംസഖണ്ഡങ്ങളെ മാത്രം ഉദ്ദേശിച്ചാണ. വട്ടിപ്പണത്തിനൊ പള്ളികൾക്കൊ വല്ല വ്യവഹാരവും ഉണ്ടായാൽ സുറിയാനിക്കാർ എന്ന പേർ കളഞ്ഞാൽ വല്ല ദോഷവും നേരിട്ടേക്കുമല്ലൊ എന്നു ഭയന്നു മാത്രമാണ. അല്ലാതെ മാർതോമ്മാശ്ലീഹായാൽ സ്ഥാപിക്കപ്പെട്ട സഭയാണെന്നു വിശ്വസിച്ചിട്ടൊ സുറിയാനിക്കാർ ആയിട്ടൊ ഒന്നും അല്ല. ഇങ്ങിനെയല്ലെങ്കിൽ ഒരു ശരിയായ സമാധാനം കേൾപ്പാൻ ഞങ്ങൾക്കു വളരെ ആഗ്രഹമുണ്ടു.

യൂദ്

## ഒരു അവാസ്തവ ഖണ്ഡനം.

"പെരുമ്പാവൂരെ നവീകരണ സഭ" എന്ന തലവാചകത്തോടുകൂടി പെരുമ്പാവൂർ റജിസ്റ്റർ മെസ്സർ ചെറിയാൻ അവർകളുടെ മേലും അല്ലപ്ര പള്ളിയിൽ വെ: കുറ്റികത്തനാർ അവർകളുടെമേലും വിശ്വാസവിപരീതകുററം ആരോപിച്ചിരിക്കുന്നതായ ഒരു ലേഖനം വായിച്ചുകണ്ടു. മെസ്സർ ചെറിയാൻ റജിസ്റ്റർ വേലയിൽ പ്രവേശിക്കുന്നതിനു മുമ്പു മൂന്നു സംവത്സരത്തോളം എന്റെ അധികാരത്തിൻകീഴ ഈ സ്ഥലത്തുതന്നെ പാർത്തുകൊണ്ടു ഇംഗ്ലീഷു പഠിപ്പിച്ചു. ആകാലത്തു യാതൊരു വിശ്വാസവിപരീതവും അയാളുടെ വാക്കിലാകട്ടെ പ്രവൃത്തിയിലാകട്ടെ ഹൃദയത്തിലാകട്ടെ ഉള്ളതായി അറിയപ്പെട്ടിട്ടില്ലാ. ആ കാൎയ്യത്തിൽ ഞാൻ പ്രത്യേകം അയാളെ പരിശോധിച്ചിട്ടുമുണ്ടു. സ്കൂൾ കുട്ടികളുടെ ഷേക്കായിട്ടു എന്റെ ആജ്ഞാപ്രകാരം ഇവിടെയും അയാൾ മാറാനായസ്കൂൾ(സൻഡെസ്കൂൾ)നടത്തികൊണ്ടിരുന്നപ്പോൾ സുറിയാനി വിശ്വാസത്തെ താങ്ങുന്നതായ അനേക ഉപദേശങ്ങൾ അയാളുടെ സ്വന്തത്തിൽ നിന്നും എന്നോടു ചോദിച്ചറിഞ്ഞും പഠിപ്പിച്ചുകൊണ്ടിരുന്നതു മാത്രമല്ലാ ദിവസേനയുള്ള വേദപാഠത്തിൽ തന്നെ പല സംഗതികളും സുറിയാനി വ്യാഖ്യാനം നോക്കിച്ചറിഞ്ഞു പ്രസ്താപിച്ചിരുന്നു. സുറിയാനിക്രമം അനുസരിച്ചുള്ള നമസ്കാരങ്ങൾ പതിവായി ഞങ്ങളോടുകൂടി പള്ളിയിൽ ഹാജരായി കഴിക്കയും സുറിയാനി വിശ്വാസത്തിലും നടപടികളിലും അയാൾക്കുണ്ടായിരുന്ന സംശയങ്ങൾ എന്നോടു ചോദിച്ചു മനസ്സിലാക്കുകയും അങ്ങിനെയുള്ള പലസംഗതികളും അറിവാൻ മലയാളഭാഷയിൽ പുസ്തകങ്ങൾ നിൎമ്മിയ്ക്കാത്തതിനെക്കുറിച്ചു പരിതപിക്കയും എന്നെ താല്പൎയ്യപ്പെടുത്തുകയും ചെയ്യുകൊണ്ടിരുന്നു. ഇതെല്ലാം ഞാൻ അയാളെക്കുറിച്ചു സംശയിക്കാതിരിപ്പാൻ വേണ്ടിപ്രയോഗിച്ച കപടങ്ങൾ അല്ലായിരുന്നു എന്നു ഇടവിടാതെ മൂന്നു സംവത്സരകാലം ശരിയായി പാലിച്ചുകൊണ്ടുപോന്നിരുന്നതിനാലും അതിനു പിമ്പുള്ള അവസ്ഥകളാലും നിൎണ്ണയിക്കാവുന്നതാണല്ലൊ.

അയാളുടെ സ്വന്ത വീട്ടിൽ (കോട്ടയത്തു) മരിച്ചവരുടെ അടിയെന്തിരം കഴിക്കയും ഞാൻ കൂടി അതിൽ സംബന്ധിപ്പാൻ ഇടവരികയും ചെയ്യിട്ടുണ്ടു. ആ അടിയന്തിരം നടത്തിയ്യ ബാവാകക്ഷിയിലെ ഒരു അച്ചനും ആണ. ഇവിടെ നിന്നു വാദ്ധ്യാരു വേല വിട്ടതിന്റെ ശേഷം പറവൂർ അധികനാൾ സൎക്കാർ ജോലിയിന്മേൽ താമസിച്ചിരുന്നപ്പൊഴത്തെ സഭാസംബന്ധമായ വിശ്വാസത്തിലും പെരുമാററത്തിലും മുൻ സ്ഥിതിയിൽ നിന്നു ഭേദഗതിയില്ലായിരുന്നു എന്നുള്ളതിനു അടുത്ത പരിചയത്താൽ ഞാൻ മാത്രമല്ലാ മററു അനേകരും പ്രത്യേകം ആ ദേശവാസികളും സാക്ഷിക്കുന്നതാകുന്നു. പെരുമ്പാവൂർ വന്നതിൽ പിന്നീടും ഇതുവരെ യാതൊരു മാററവും അയാളിൽ കാണപ്പെട്ടുകയൊ പത്രികമൂലമല്ലാതെ കേൾക്കപ്പെട്ടുകയൊ ചെയ്തിട്ടില്ലാ. അയാൾ സൎക്കാർ ജോലി ന്യായമായും കണിശമായും പ്രവൃത്തിക്കുന്നതുകൊണ്ടു

ചില കൊള്ളാവുന്നവർ ന്യായവിരുദ്ധമായ സംഗതികൾക്കു വഴിപ്പെടാതിരിക്കുന്നതിനാൽ സ്വദ്ധാലുക്കളായ ചിലരിൽനിന്നുത്ഭവിച്ച ലേഖനമല്ലയൊ ഇതെന്നു ഞാൻ ഊഹിക്കുന്നു. "ശാബതാ ഥാം സംഘം" എന്ന പേരുള്ള പെരുമ്പാവൂരെ ഠരം സംഘത്തിന്റെ പ്രവൃത്തി സമയങ്ങളിൽതന്നെ ചില ഞായറാഴ്ചകളിൽ യദൃച്ശയായും ക്ഷണനത്താലും ഞാൻ അവരുടെ ഇടയിൽ പോകയും പ്രസംഗിക്കയും നമസ്കരിക്കയും അവരെ പരിശോധിക്കയും ചെയ്തിട്ടുണ്ട. മെസ്സർ ചെറിയാനിൽ ആകട്ടെ, ബ: കുറ്റു കത്തനാരിൽ ആകട്ടെ ആ സംഘത്തിൽപെട്ട വേറൊരുവനിൽ ആകട്ടെ ഒരു വിശ്വാസ തെറ്റു കണ്ടിട്ടില്ലാ. അവർ സംഘത്തിൽ പതിവായി നടത്തിവരുന്ന നമസ്കാരം നമ്മുടെ വലിയ തിരുമനസ്സുകൊണ്ട സിമ്മനാരിയിൽ അടിപ്പിച്ച പുസ്തകത്തിൽ നിന്നു ഇരുപത്തുരണ്ടരയുടെ ക്രമം ആകുന്നു. ചിലപ്പോൾ ഒരു കൌമാ മാത്രം കഴിച്ചു പിരിയുകയും ഉണ്ട. "നന്മനിറഞ്ഞമറിയം" ഞാൻ ചൊല്ലികൊടുത്തപൊലെ എല്ലാവരും ചൊല്ലി. പ്രത്യേകിച്ചു ബ: കുറ്റു കത്തനാരും മെസ്സർ ചെറിയാനും എന്നോടു ഏററം അടുത്തു (കുമ്പിട്ടുകിടക്കുകയല്ല) നിന്നിരുന്നതുകൊണ്ട അവർ ചൊല്ലുന്നതു ഇനിക്കു തെളിവായി കേൾക്കപ്പെട്ടിരുന്നു. ഞാൻ ഇല്ലാത്ത സമയത്തും ശ്ലു: കന്യകമറിയത്തൊടും പരിശുദ്ധന്മാരൊടുമുള്ള പ്രാർത്ഥനയെ അവരിൽ ആരും ധിക്കരിക്കുന്നതായി ഇതെവരെ അറിഞ്ഞിട്ടില്ലാ. പത്രിക കണ്ടതിന്റെ ശേഷം ഞാൻ പ്രത്യേക താല്പര്യത്തോടെ തിരക്കിയതിൽ അവരുടെമേൽ ചുമത്തിയിട്ടുള്ള കുററങ്ങളെ ഒരുവിധത്തിലും വിശ്വസിപ്പാൻ മാർഗ്ഗം കാണുന്നില്ലാ. സുറിയാനിക്രമം അനുസരിച്ചുള്ള അവരുടെ നടപ്പിനു മേല്പറഞ്ഞവ കൂടാതെ രേഖാമൂലമായ സാക്ഷികളും എന്റെ പക്കലുണ്ട. കുർബ്ബാന സമയത്തു മണി കിലുക്കുകയൊ മെഴുകുതിരി തെളിക്കയൊ ധൂപക്കുററിയിൽ തീ ഊതുകയൊ മദ്ബഹായിൽ ആൾ മാറുകയൊ അനങ്ങുകയൊ ചെയ്യുമ്പോൾ എല്ലാം കുരിശുവരക്കുന്ന സമ്പ്രദായം മെസ്സർ ചെറിയാൻ അനുവർത്തിക്കുന്നുണ്ടെന്നു തോന്നുന്നില്ലാ. ഇംഗ്ലീഷ് ഉപദേശിമാർ അയാളുടെ വീട്ടിൽ താമസിക്കയൊ മറെറാ ചെയ്യുതുകൊണ്ട അയാളെ ഇംഗ്ലീഷുകാരനെന്നൊ മെത്രാകക്ഷിയെന്നൊ വിചാരിക്കുന്നതു അത്ര ശരിയായിരിക്കുമെന്നു തോന്നുന്നില്ലാ. ഇതിനെസംബന്ധിച്ചു ഇനിയും അധികം നീട്ടികെട്ടിപറയാതെ പത്രികയിൽതന്നെ വേറൊരിടത്തു സൂചിപ്പിച്ചിരിക്കുന്നപ്രകാരം "നന്മനിറഞ്ഞമറിയം" എന്നതിനെക്കുറിച്ചും മററും ചോദ്യങ്ങളൊ പരീക്ഷയൊ കഴിക്കുന്നതു ഏററം ഉത്തമമായിരിക്കുമെന്നു തോന്നും അഭിപ്രായപ്പെടുന്നു. ആ പരീക്ഷയിൽ പെരുമ്പാവൂരെ സംഘം തോല്ക്കുമെന്നു തോന്നുന്നില്ലാ. തോല്ക്കുന്നതായിരുന്നാൽ ആയവരെ നിരാകരിക്കേണ്ടതുമാകുന്നു. പ്രിയവായനക്കാരെ, ഞായറാഴ്ചകളിൽ വേദവായന നമസ്കാരം ദൈവധ്യാനം മുതലായവ കൂട്ടമായി പള്ളിയിലൊ സൌകര്യമുള്ള മററു സ്ഥലത്തൊ ചെയ്യപ്പെടുന്നതു നമ്മുടെ സഭച്ചട്ടപ്രകാരം ഒരു പുതിയ ഏർപ്പാടല്ലായെന്നുള്ളതു നമ്മുടെ ആത്മിക പിതാക്കളായ തിരുമേനികൾ ഓരൊ

രുത്തരായും സൊദ്യമിച്ചും പല സ്ഥലങ്ങളിലും ഏല്പെടുത്തിയിരിക്കുന്നതുകൊണ്ടു തന്നെ വെളിപ്പെടുന്നുണ്ടല്ലൊ. പെരുമ്പാവൂരെ സംഘത്തിനും അവിടുത്തെ അധികാരിയായ തിരുമേനിയിൽനിന്നു അനുവാദം സിദ്ധിച്ചിട്ടുണ്ടു. അതിന്റെ പരിശ്രമക്കാർ ബ: കുറൂ കത്തനാരും മെസ്സൂർ ചെറിയാനും ആയില്ലായെന്നുള്ളതിലും ഇതുവരെ വീഴാതിരുന്നതിലും അസൂയപ്പെട്ടിട്ടു "സുറിയൊയെ ഹാസൊമെ ഉസൊനിയെ ലഹ്ദൊദെ" (സുറിയാനിക്കാർ അസൂയക്കാരും തമ്മിൽ തമ്മിൽ ദ്വേഷിക്കുന്നവരും ആകുന്നു) എന്നു ഒരുമഹാൻ നമ്മെക്കുറിച്ചു പറഞ്ഞിട്ടുള്ള നിർവ്യാജവാക്യം നമ്മിൽ വീണ്ടും വീണ്ടും പുതുക്കി പൂർത്തീകരിപ്പാനല്ല വിചാരിക്കേണ്ടതു. നിങ്ങൾ പ്രവേശിക്കുന്നില്ലെങ്കിൽ പ്രവേശിക്കുന്നവരെ എന്തിനു തടുക്കുന്നു? ഭയങ്കരമേറിയ നീതിയുടെ ന്യായവിസ്താരത്തെ ഓർത്തുകൊൾവീൻ. എല്ലായിടത്തും ഇപ്രകാരമുള്ള നന്മകൾ സഭയുടെ ചട്ടംകെട്ടനുസരിച്ചു നടത്തുവാൻ താല്പര്യക്കാരായിരിപ്പീൻ. ഒരുമനുഷ്യൻ നിങ്ങൾക്കു വിരോധിയായിത്തീർന്നിട്ടു നിങ്ങളെ ഉപദ്രവിക്കയൊ മറ്റൊ ചെയ്താൽ നിങ്ങൾക്കു അവനെ തടുക്കുവാനൊ പ്രതികാരം വീട്ടുവാനൊ കഴിഞ്ഞേക്കാം. ദൈവം നിങ്ങളുടെ വിരോധിയായിത്തീർന്നിട്ടു നിങ്ങളെ ശിക്ഷിച്ചാൽ തടുപ്പാനൊ പ്രതികാരം വീട്ടുവാനൊ നിങ്ങൾക്കു ശക്തിയുണ്ടോ. നല്ലപൊലെ ഓർത്തുനോക്കുവീൻ. ആകയാൽ ദൈവത്തിന്റെ ശത്രുക്കളും തന്റെ ആർദ്രകരുണകൾക്കു അപാത്രവാന്മാരും ആയിത്തീരാതെകരുതികൊൾവീൻ. പ്രവൃത്തികളിലും വചനങ്ങളിലും വിചാരങ്ങളിലും സ്വന്തഗതങ്ങൾ സാധിപ്പാനും മഹത്വം പ്രാപിപ്പാനും നോക്കാതെ ദൈവഗതം സാധിപ്പാനും തന്റെ തിരുനാമം മഹത്വപ്പെടുവാനുമായിട്ടു ശ്രമിച്ചുകൊൾവീൻ. മെത്രാകക്ഷിക്കാർ മുതലായവരുടെ ദുരുപദെശങ്ങൾ നിങ്ങളിൽ നുഴഞ്ഞുകയറാതെയും നമ്മുടെ സത്യവിശ്വാസത്തിൽനിന്നു തെറ്റാതെയും സൂക്ഷിച്ചുകൊൾവീൻ. പുറമെ കുഞ്ഞാടുകളുടെ വേഷം ധരിച്ചു സൌമ്യതയോടെ നിങ്ങളുടെ അടുക്കൽ വന്നു ചതിവൊടെ നിങ്ങളെ പിടിച്ചു അതികാംക്ഷയൊടെ ഒന്നായി വിഴുങ്ങിക്കൊള്ളുവാൻ വേണ്ടി ചുറ്റ സഞ്ചരിക്കുന്ന ചെന്നായ്ക്കളെ തിരിച്ചറിഞ്ഞു ആയവരെ വിട്ടകന്നിരിപ്പാൻ ദൈവസഹായത്തെ യാചിപ്പീൻ. കർത്താവു നമ്മോടു ചെയ്തിട്ടുള്ള അളവററ കരുണകളെയും നാംതന്നൊടു ചെയ്യേണ്ടിയ മുറകളെയും അറിഞ്ഞു ആത്മജീവനുള്ളവരായിത്തീരുവാൻ വേണ്ടി വേദവായനയിൽ താല്പര്യപ്പെടുവീൻ. പ്രാർത്ഥിച്ചുവായിപ്പീൻ. വായിച്ചു ധ്യാനിപ്പീൻ. വായിച്ചു പ്രാർത്ഥിപ്പീൻ. വായിച്ചു കൂട്ടിനോക്കുവീൻ. കൂട്ടിനോക്കി പ്രാർത്ഥിപ്പീൻ. "നിങ്ങൾ നന്മകളുടെ വൈരാഗ്യക്കാർ ആയിരിക്കുമെങ്കിൽ നിങ്ങളോടു തിന്മ ചെയ്വാൻ ആരുണ്ടു?". ൧- പത്രൊസ ൩- ൧൩.

എന്നു കോനാട്ടു മല്പാൻ.



## സൂചനകൾ

നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു തിരുവനന്തപുരത്തുനിന്നു മടങ്ങി എഴുന്നെള്ളി കായംകുളം നീരണം ചെങ്ങന്നൂർ തിരുവല്ലാ മുതലായ പള്ളികളിൽ സഞ്ചരിച്ചുവരുന്നു.

❖ ❖ ❖

പെരുമ്പാവൂരെ വേദവായന—ഈ സംഗതിയെക്കുറിച്ചു കഴിഞ്ഞ പത്രികയിൽ ചേർത്തിരുന്ന ഒരു വടക്കൻ ലേഖകന്റെ എഴുത്തിലെ വിവരണങ്ങൾ യഥാർത്ഥമല്ലെന്നു വിശ്വാസയോഗ്യന്മാരായവരാൽ എഴുതി അയച്ചിരിക്കുന്നു. ഇതും വേറൊരുഭാഗത്തു ചേർത്തിട്ടുണ്ടു.

❖ ❖ ❖

റോമ്മാസുറിയാനിക്കാർ—ഇവരുടെ ഭരണത്തെക്കുറിച്ചു ഇപ്പോൾ റോമ്മായിൽ ചെയ്ത തീരുമാനം നാട്ടുമെത്രാന്മാരെത്തന്നെ നിയമിക്കണമെന്നാണ്- ബാബേലൽ പാത്രിയർക്കീസിനു മേൽക്കോയ്മയില്ല- പാത്രിയർക്കീസിന്റെ കീഴാക്കികിട്ടുവാൻ പലരും വീണ്ടും വീണ്ടും ഹർജികൾ അയച്ചുവരുന്നുണ്ടു-

❖ ❖ ❖

തിരുവനന്തപുരത്തു പല പള്ളിയോഗക്കാരായ ഉദ്ദേശം ആറായിരം ജനങ്ങൾ കൊച്ചിമെത്രാൻ അവർകളുടെ അധികാരത്തിൽനിന്നു വേർപെടുന്നതിനും മാർപാപ്പായെ അനുസരിക്കാത്ത ഒരു മെത്രാന്റെ കീഴ് നില്ക്കുന്നതിനും തീർച്ചയാക്കിയിരിക്കുന്നു എന്നും ഇതിനുള്ള കാരണം കൊച്ചിമെത്രാൻ ജനങ്ങളുടെ ആവലാധികൾ വേണ്ടുംവണ്ണം കേട്ടു തീർച്ചചെയ്യാത്തതാണെന്നും വെസ്റ്റേൺസ്റ്റാർപത്രം പ്രസ്താവിക്കുന്നു.

❖ ❖ ❖

മീനടത്തു പടിഞ്ഞാറെ ചെറിയപള്ളി—പുതുപ്പള്ളി പള്ളിയിൽനിന്നു വേണ്ടപോലെ ചിലവു ചെയ്തു പണിയിക്കയും നടത്തിക്കയും ചെയ്യാമെന്നുള്ള വാഗ്ദത്തത്തിന്മേൽ ആരംഭിക്കപ്പെട്ട ഈ പള്ളിക്കു തലപ്പള്ളിക്കാർ ഒരുസഹായവും ചെയ്യുന്നില്ലെന്നും ഇപ്പോൾ കുരിശുപള്ളിയുടെ മേൽക്കൂട്ടുപോലും നശിച്ചു നനഞ്ഞു കിടക്കുന്നു എന്നും ഒരാൾ വളരെ വിലാപത്തോടുകൂടെ എഴുതിയിരിക്കുന്നു. തലപ്പള്ളിക്കാർ ഇതിനെക്കുറിച്ചു ആലോചിക്കാതിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

❖ ❖ ❖

സുറിയാനി അച്ചുക്കൂടം—ദിവ്യശ്രീ മലങ്കരമല്പാൻ കോനാട്ടു മാത്തൻകത്തനാർ അവർകൾ തന്റെ സ്വദേശമായ പാമ്പാക്കുടെവച്ചു സുറിയാനി അച്ചുക്കൂടം നടത്തുവാൻവേണ്ടി അക്ഷരങ്ങൾ മുതലായ സാമാനങ്ങൾ തയാറാക്കി വരുന്നതായും രണ്ടുമൂന്നുമാസത്തിനകം പുസ്തകമടി തുടങ്ങുമെന്നും അറിയുന്നതിൽ ഞങ്ങൾ ഏററം സന്തോഷിക്കുന്നു. അച്ചടിവേലയിൽ പരിചയവും സുറിയാനിപുസ്തകങ്ങൾ പിഴതീർപ്പാൻ ശേഷിയുമുള്ള മല്പാനച്ചൻ അവർകൾ ഈ വേലയിൽ മനസ്സുവച്ചതു വളരെ ശ്ലാഘനീയമായിരിക്കുന്നു. പുസ്തകങ്ങൾക്കു ചിലവില്ലാതെ വന്നാൽ അച്ചടിവേല നിന്നുപോകുമെന്നുള്ളതു നിസ്സംശയമാകകൊണ്ടു സുറിയാനിപുസ്തകവർദ്ധനയെ ഉദ്ദേശിച്ചു എല്ലാ പള്ളിക്കാരും അച്ചന്മാരും പുസ്തകങ്ങൾ വാങ്ങി ഉപയോഗിക്കേണ്ടതാകുന്നു.

❖ ❖ ❖

സഭാതാരക—ഈയിടെ പുനർജ്ജീവിച്ച ഈ മാസികാപത്രം പഴയസമ്പ്രദായം അനുവർത്തിക്കുന്ന ലക്ഷണം കുറേശ്ശെ കാണുന്നുണ്ടു. ൨-ാം ലക്കത്തിൽ "മലങ്കര മാർതോമ്മാ സുറിയാനി സമുദായത്തിൽനിന്നു പിൻമാറുന്ന ഓരൊ വകുപ്പുകാർ തങ്ങളുടെ വേഷങ്ങളിലും ചില വ്യത്യാസങ്ങൾ ചെയ്യുന്ന പതിവനുസരിച്ചു യാക്കോബായക്കാർ മേൽപ്പീശയും നിലയങ്കിയും ധരിക്കുന്നതുപോലെ ......" എന്നൊരു വാചകം കാണുന്നു. "മാർതോമ്മാക്കാർ" എന്ന പേർ തങ്ങൾ ഈയിടെ നവീകരണക്കാർ പേർ എടുത്തിരിക്കുന്നതുകൊണ്ടു യാക്കോബായ, നവീകരണത്തിൽ നിന്നു പിരിഞ്ഞവർ എന്നാണല്ലൊ ഇതിനാൽ ഭാവിക്കുന്നതു. ഇങ്ങനെ പറവാൻ നാണമില്ലാത്തതു ആശ്ചര്യം. നവീകരണത്തിന്റെ ഷഷ്ടിപൂർത്തി ഇതെവരെ കഴിഞ്ഞിട്ടില്ല. ഇവരുടെ വാദപ്രകാരം റോമ്മാസഭ ആംഗ്ലിയാസഭയിൽനിന്നു പിരിഞ്ഞതാണെന്നു പറയണമല്ലൊ. അവർക്കു അങ്ങിനെ പറവാൻ ധൈര്യമില്ല. അതെ പോലീസു സൂപ്രണ്ടന്മാരാൽ സ്ഥാനാഭിഷേകം ചെയ്യപ്പെട്ട "മലങ്കര സിംഹാസനസ്ഥൻ" കൊടുത്ത മൊഴി പത്രികയിൽ ചേർത്തിരുന്നതു വായിച്ചിട്ടുള്ളവർക്കു ഇവരുടെ വ്യാജജല്പിതം അറിയാവുന്നതാണല്ലൊ. പിന്നെ പത്രാധിപർ ഒരു കള്ളം പറഞ്ഞുപോയാൽ അതു അത്ര കാര്യമായി വകവയ്ക്കുവാനില്ലല്ലൊ എന്നും മററും ഒരു "കേട്ടനാടൻകട്ടി" എഴുതിയിരിക്കുന്നു.

# പഞ്ചാംഗം

൧൮൯൬- ഈലൂൽ (കന്നി)

| സുറിയാനി | ഇംഗ്ലീഷ | മലയാളം | ആഴ്ച | വിശേഷദിവസങ്ങൾ. |
|---|---|---|---|---|
| ൧ | ൧൩ | ൩൦ | ഞ | |
| ൨ | ൧൪ | ൩൧ | തി | |
| ൩ | ൧൫ | കന്നി ൧ | ചൊ | |
| ൪ | ൧൬ | ൨ | ബു | |
| ൫ | ൧൭ | ൩ | വ്യാ | |
| ൬ | ൧൮ | ൪ | വെ | ൧-ാംനു- വാങ്ങിപ്പുപിമ്പ ൩-ാം ഞാ- വായന- മത്താ ൧൭അ- ൨൨—൨൭ |
| ൭ | ൧൯ | ൫ | ശ | |
| ൮ | ൨൦ | ൬ | ഞ | ൮-ാംനു- വാ- പിമ്പ ൪-ാം ഞാ- ദൈവമാതാവിൻെറ ജനനം- വായന- മർക്കൊ- ൬- അ- ൧—൬ |
| ൯ | സെപ്തംബെർ ൨൧ | ൭ | തി | |
| ൧൦ | ൨൨ | ൮ | ചൊ | |
| ൧൧ | ൨൩ | ൯ | ബു | |
| ൧൨ | ൨൪ | ൧൦ | വ്യാ | ൧൩-ാംനു- സ്ലീബാപെരുനാൾ (മാറാനായ) വായന- ലൂക്കൊ ൨൧അ- ൫—൨൮ |
| ൧൩ | ൨൫ | ൧൧ | വെ | |
| ൧൪ | ൨൬ | ൧൨ | ശ | ൧൫-ാംനു- സ്ലീ- പിമ്പ- ൧-ാം ഞാ- വായന മർക്കൊ ൧൩അ- ൪൦—൪൭ |
| ൧൫ | ൨൭ | ൧൩ | ഞ | |
| ൧൬ | ൨൮ | ൧൪ | തി | |
| ൧൭ | ൨൯ | ൧൫ | ചൊ | ൨൨-ാംനു- സ്ലീ- പിമ്പ ൨-ാം ഞാ- വായന മത്താ ൧൭അ- ൫—൧൨ |
| ൧൮ | ൩൦ | ൧൬ | ബു | |
| ൧൯ | ൧ | ൧൭ | വ്യാ | ൨൪-ാംനു- മാർ ദിമെത്ത് സഹദായുടെ ഓർമ്മ |
| ൨൦ | ൨ | ൧൮ | വെ | |
| ൨൧ | ൩ | ൧൯ | ശ | |
| ൨൨ | ൪ | ൨൦ | ഞ | ൨൯-ാംനു- സ്ലീ- പിമ്പ ൩-ാംഞാ- വായന മർക്കൊ ൨അ- ൨൩—൨൮ |
| ൨൩ | ൫ | ൨൧ | തി | |
| ൨൪ | ൬ | ൨൨ | ചൊ | |
| ൨൫ | ഒക്ടോബെർ ൭ | ൨൩ | ബു | |
| ൨൬ | ൮ | ൨൪ | വ്യാ | |
| ൨൭ | ൯ | ൨൫ | വെ | |
| ൨൮ | ൧൦ | ൨൬ | ശ | |
| ൨൯ | ൧൧ | ൨൭ | ഞ | |
| ൩൦ | ൧൨ | ൨൮ | തി | |

പത്രികവില വിവരം.

| | ബ്രിട്ടീഷ് രൂപാ | ചക്രം |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൧ | ൧൨ |
| ഒററപ്രതിക്കു | | ൨ |

പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ൦ | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ൦ | ൧൴ |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണവും കോട്ടയത്തു മാർത്തോമ്മാസ് അച്ചുക്കൂട്ടം മാനേജർക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്റ്റാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ട വക വച്ചു തരേണ്ടതാകുന്നു.

വിഷപ്പൂട്ടി വിഷത്തിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പൂട്ടി കടിച്ചാൽ ഏഴുദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീററിൽ സേവിച്ചു മൂന്നു ദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടു കൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തിയിട്ടുണ്ടു. ഗുളിക ഒന്നിനു വില ചക്രം ൭. മാത്രം. ആവശ്യമുള്ളവർ വാങ്ങിച്ചുകൊള്ളുവാൻ ഇതിനാൽ തിര്യപ്പെടുത്തുന്നു.

# പരസ്യം

വരിപ്പണം എത്തിച്ചുതരുവാൻ ഞങ്ങളുടെ വായനക്കാരിൽ ചിലർ ചെയ്യുന്ന ഉദാസീനതയെക്കുറിച്ചു പലപ്പോഴും ഓൎപ്പിച്ചിട്ടുണ്ടല്ലൊ. ഇതുകൊണ്ടു ഇവരിൽ ചിലൎക്കു ഒരു ഇളക്കവും തട്ടുന്നതായികാണുന്നില്ല. ഞങ്ങൾക്കു ഉപേക്ഷിക്കാവുന്നതല്ല. അച്ചടിക്കാൎക്കു ശമ്പളവും സാമാനങ്ങൾക്കു വിലയും ശരിയായികൊടുത്താണ പത്രിക അച്ചടിച്ചു അയക്കുന്നതു. വീഴ്ചക്കാരായി കാണപ്പെടുന്നവൎക്കു ഇനിമുറപ്രകാരം നോട്ടീസും പിന്നാലെ അവരുടെമേൽ അന്ന്യായവും ഉണ്ടാകുന്നതാണെന്നു ഇതിനാൽ പ്രസിദ്ധപ്പെടുത്തുന്നു. മ. ഇ. പ. മാനെജർ.

MAR THOMAS PRESS,

KOTTAYAM.